# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

ജൂലൈ
2011




- ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)
  ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത
- പ. വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ (തുടർച്ച)
- കാരിസ്മാറ്റിക് പ്രസ്ഥാനത്തോട് പൗരസ്ത്യ സഭയ്ക്കുള്ള പ്രതികരണം എന്തായിരിക്കണം?
  ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത
- ക്രിസ്തീയ പ്രവർത്തകന്റെ വിളിയും ജീവിതവും - ആധുനിക സമൂഹം ഉയർത്തുന്ന വെല്ലുവിളികൾ
  ഫാ. ഡോ. റ്റി.ജെ. ജോഷ്വ

# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



മലങ്കര മെത്രാപ്പോലീത്ത
ജോസഫ് മാർ ദീവന്നാസിയോസ് V
ജൂലൈ 12, കോട്ടയം പഴയ സെമിനാരി



അലക്സിയോസ് മാർ തേവോദോസിയോസ്
മെത്രാപ്പോലീത്ത, കൊല്ലം, ആഗസ്റ്റ് 6
പെരുനാട് ബഥനി ആശ്രമം



ഗീവറുഗീസ് മാർ ദീയസ്കോറോസ്
മെത്രാപ്പോലീത്ത, തിരുവനന്തപുരം
ജൂലൈ 23, റാന്നി ഹോളി ട്രിനിറ്റി ആശ്രമം



സഖറിയ മാർ ദീവന്നാസിയോസ്
മെത്രാപ്പോലീത്ത, ചെന്നൈ, ജൂലൈ 7
പത്തനാപുരം താബോർ ദയറ

# പ്രദീപ്തി

വാല്യം : 12 ലക്കം : 07 ജൂലൈ 2011





**മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ**
പുത്തൻകുരിശ് - 682 308
pradeepthi2002@gmail.com


## ദളങ്ങളിൽ








| | | |
|---|---|---|
| ഒറ്റപ്രതി | - | 10 രൂപ |
| വാർഷികം | - | 100 രൂപ |
| 10 വർഷം | - | 1000 രൂപ |



# നിർവ്യാജ സ്നേഹത്താൽ നിറയട്ടെ

സ്നേഹ സന്ദേശമയക്കാൻ മേഘത്തെയും മയിലിനെയും കൂട്ടുപിടിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. വിവര സാങ്കേതികവിദ്യയുടെ മേഖലയിൽ അഭൂതപൂർവ്വമായ വളർച്ച ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇന്നതിന്റെയൊന്നും ആവശ്യമില്ല. അതിവേഗതയോടെ സന്ദേശമയക്കാനുള്ള ഇലക്ട്രോണിക് മാധ്യമങ്ങളുടെ കാലമാണിത്. പക്ഷേ അതുവഴിവരുന്ന സ്നേഹ സന്ദേശങ്ങൾ പലപ്പോഴും മേൽവിലാസക്കാരനെ ഞെട്ടിക്കുന്നതാണ്!!

''ഐ ലവ് യു, ഇതോടൊപ്പമുള്ള സന്ദേശം വായിക്കുക'' ഹോങ്കോങ്ങിലെ ഒരു ഓഫീസിൽ കംപ്യൂട്ടർ ഓപ്പറേറ്ററായ ആനി ഗൂപിയർക്ക് വന്ന ഒരു സ്നേഹ സന്ദേശമായിരുന്നിത്. അപ്രതീക്ഷമായി ലഭിച്ച ഈ അനുരാഗ സന്ദേശം ഗൂപിയറുടെ മനം കുളിർപ്പിച്ചു. ആ അനുഭൂതിയിൽ ഫയൽ തുറന്ന ആനി ഗൂപിയർ കരഞ്ഞുപോയി. കാരണം കംപ്യൂട്ടറിന്റെ പ്രവർത്തനത്തെ ബാധിക്കുന്ന ഒരു വൈറസ് ആയിരുന്നത്. ലോകത്തിലെ അനേകം കംപ്യൂട്ടറുകൾക്ക് തകരാറുവരുത്തി കോടിക്കണക്കിന് രൂപയുടെ നാശനഷ്ടം വരുത്തിയ ഈ ലവ് ബഗിന്റെ നിർമ്മാതാവ് എ.ഡി. ഗുസ്മാൻ എന്ന ജപ്പാൻകാരൻ വിദ്യാർത്ഥിയായിരുന്നു.

ഈ ലോകത്തിൽ ജീവന്റെ നിലനിൽപ്പിനു ഹേതുവായ വികാരം സ്നേഹമാണെന്നതിന് സംശയമില്ല. സ്നേഹമില്ലങ്കിൽ ജീവിതമില്ല. മനുഷ്യ ജീവിതത്തിന്റെ ആധാരശില സ്നേഹമെന്ന വിശുദ്ധവും ഉത്കൃഷ്ടവും ഉദാത്തവുമായ വികാരത്തിലാണ് സ്ഥിതി ചെയ്യുന്നതെങ്കിലും അത് വ്യാജവും നശീകരണ സ്വഭാവത്തോടു കൂടിയതുമാണെങ്കിൽ നാശമായിരിക്കും ഫലം. അത് ദു:ഖപര്യവസായി ആയിരിക്കും. വ്യാജസ്നേഹചുംബനത്താൽ തന്റെ ഗുരുവും നാഥനുമായവനെ ഒറ്റിക്കൊടുത്ത യൂദാസിന്റെ പ്രവൃത്തി പോലെ നികൃഷ്ടവും നിന്ദ്യവുമായിരിക്കുമത്. ഇപ്രകാരമുള്ള നിന്ദ്യവും നീചവുമായ പ്രവൃത്തിയിലൂടെയാണ് ഗുസ്മാൻ ലോകത്തെ കബളിപ്പിച്ചത്. ഈ ചതിക്കുഴി തിരിച്ചറിയുവാനുള്ള വിവേകം ഇല്ലാത്ത ആധുനിക മനുഷ്യൻ ഇയ്യാമ്പാറ്റയെപ്പോലെ വെണ്ണീറാകുന്നു. വിവരസാങ്കേതിക വിദ്യയിൽ വളരെ മുമ്പോട്ടു പോയെങ്കിലും "വിവരമില്ലായ്മ"യ്ക്ക് കുറവൊന്നുമില്ലാത്തിനാൽ നാശത്തിലേക്ക് നിപതിക്കുന്നതിൽ അത്ഭുതപ്പെടേണ്ട ആവശ്യമൊന്നുമില്ല. വേട്ടക്കാരന്റെ വലയിൽ വയ്ച്ചിരിക്കുന്ന തീറ്റയിൽ ആകൃഷ്ടരായി സ്വയം നാശത്തിലേയ്ക്ക് നിപതിക്കുന്ന പക്ഷികളെപ്പോലെയായിരിക്കുന്നു നാമിന്ന്.

അതിനാൽ വൈറസ് ബാധിക്കാത്ത ഒരു സംവിധാനം നമ്മിൽ ഉടലെടുത്തേ മതിയാകൂ. വൈറസ് ബാധയില്ലാത്ത സ്നേഹം നിർവ്യാജമാണ്. അതിന്റെ മഹത്വം കൊരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനം പതിമൂന്നാം അദ്ധ്യായത്തിൽ വി. പൗലോസ് അപ്പസ്തോലൻ വിവരിച്ചിരിക്കുന്നത് എത്ര മനോഹരമായിട്ടാണ്! ഈ സ്നേഹം പരിശുദ്ധാത്മാവിന്റെ ഫലങ്ങളിലൊന്നാണ് എന്ന് ഗലാത്യലേഖനം 5:22 ൽ നിന്നു മനസ്സിലാക്കാം. "സ്നേഹം കൂട്ടുകാരന് ദോഷം പ്രവർത്തിക്കുന്നില്ല" എന്നു റോമാലേഖനം 13:10 ൽ സൂചിപ്പിച്ചിരിക്കുന്നു. യേശുക്രിസ്തു നല്കുന്ന പരമമായ കല്പനയും സ്നേഹത്തിന്റേതാണ്. ഈ സ്നേഹമാണ് മനുഷ്യജീവിതത്തെ ചൈതന്യമുള്ളതാക്കിത്തീർക്കുന്നത്. അതിന്റെ ഉറവിടം ദൈവമാണ്. ദൈവം സ്നേഹമാകുന്നുവെന്നു വി. യോഹന്നാൻ ശ്ലീഹ (1യോഹ.4:8) നമുക്ക് കാണിച്ചുതന്നിരിക്കുന്നു.

*സ്നേഹത്തിൽ നിന്നുദിക്കുന്നു ലോകം*
*സ്നേഹത്താൽ വൃദ്ധി തേടുന്നു*
*സ്നേഹം താൻ ശക്തി ജഗത്തിൽ സ്വയം*
*സ്നേഹം താനാനന്ദമാർക്കും*
*സ്നേഹം താൻ ജീവിതം ശ്രീമൻ സ്നേഹ*
*വ്യാഹതിതന്നെ മരണം*

എന്നു കുമാരനാശാനും പാടുന്നത് ഈ ദൈവികസ്നേഹത്തിന്റെ മധുനുകർന്നിട്ടു തന്നെയാവണം. ലോകത്തെ ശ്രേയസ്സിലേക്കു നയിക്കുന്ന ഈ ദൈവിക സ്നേഹമാണ് നമ്മിൽ വളരേണ്ടത്. അത് ശാന്തിയും സമാധാനവും കൈവരുത്തുന്നു. വ്യക്തിബന്ധങ്ങളിൽ ദൃഢതയും സാമൂഹ്യജീവിതത്തിന് സൗന്ദര്യവും പ്രദാനം ചെയ്യുന്ന ദൈവിക സ്നേഹം നമ്മിൽ നിറയട്ടെ. അതിനാൽ നാം നയിക്കപ്പെടട്ടെ.

പൂവത്തുങ്കലച്ചൻ

▲

# ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

## ഉപവാസത്തിന്റെ പാഠങ്ങൾ

### 1. ശരീര നിയന്ത്രണം വീണ്ടെടുക്കൽ

ഉപവാസത്തെക്കുറിച്ചുള്ള വേദപുസ്തക പാഠങ്ങൾ ഒരു പരിധിവരെ വിസ്മരിച്ചിരിക്കുന്നതും ലൗകികതയിൽ മുഴുകിയിരിക്കുന്നതും വൈവിധ്യമാർന്നതുമായ ജീവിത വ്യവസ്ഥകളിലാണ് നാം ഇന്ന് ജീവിക്കുന്നത്. അമിത ഭക്ഷണം എന്നത് നമ്മെ എല്ലാവിധ പരീക്ഷകൾക്കും വിധേയമാക്കുന്നു. അതിഭക്ഷണം നമ്മുടെ ശൈലിയായി മാറിയിരിക്കുന്നു. ഭക്ഷണത്തോടുള്ള ഈ അമിത പ്രതിപത്തിക്ക് പരിഹാരം ഉപവാസത്തിലൂടെയല്ലാതെ സാധിച്ചെടുക്കുവാൻ കഴിയുകയില്ല. നമുക്ക് ജീവിക്കുവാൻ അത്യന്താപേക്ഷിതമായ ഭക്ഷണത്തിന്റെ അളവിന്റെ പതിന്മടങ്ങാണ് നാം ഭക്ഷിച്ചുകൊണ്ടിരിക്കുന്നത്. ഉപവാസം നമുക്ക് ആവശ്യമായ ഭക്ഷണക്രമീകരണത്തിലേക്കു നമ്മെ കൊണ്ടുവരുന്നു. ജീവിക്കുവാൻ വേണ്ടി മാത്രം ഭക്ഷണം കഴിക്കുവാനും ഭക്ഷിക്കുവാൻവേണ്ടി മാത്രം ജീവിക്കാതിരിക്കുവാനും നമുക്ക് കഴിയണം. “നമ്മുടെ മനുഷ്യകുലത്തിന്റെ ആരംഭകനായ ആദാം ദൈവഭയം വിട്ട് ഭക്ഷണത്തിൽ നിന്നും ഉപവസിക്കണമെന്ന കല്പന ലംഘിച്ചു വീണുപോയതിനാൽ ദൈവഭയത്തിൽ തുടരുവാൻ ആഗ്രഹിക്കുന്നവർ വീണുപോയ കൊട്ടാരം പണിതുയർത്തുവാൻ വീണിടത്തുനിന്നു തന്നെ അടിസ്ഥാനമിട്ടു തുടങ്ങണം. ഉപവാസത്തിൽ ആരംഭിക്കണം ദൈവഭയം അഥവാ ദൈവജ്ഞാനം എന്നു ചുരുക്കം” (സിറിയായിലെ വി. ഇസ്സഹാക്ക്).

### 2. ലളിത ജീവിത ശൈലിയിലേക്ക്

വളരെക്കുറച്ച് ആവശ്യത്തിനു മാത്രം നാം ഭക്ഷണം കഴിക്കുന്നതോടുകൂടി ദൈവവുമായുള്ള നമ്മുടെ ബന്ധത്തിനും തദനുസരണ പ്രവർത്തനത്തിനും കൂടുതൽ പ്രാധാന്യം കൊടുക്കുവാൻ നമുക്കു സാധിക്കും. ഉപവാസം നമ്മുടെ ആത്മീയ ജീവിതത്തിന്റെ ഭാഗമാണ്. അതില്ലാതെ വരുമ്പോൾ നമ്മുടെ ആത്മാവ് ജഢീക അഭിലാഷങ്ങൾക്കും മോഹങ്ങൾക്കും വശംവദമായി ശ്വാസം മുട്ടി മരിക്കുവാൻ ഇടയാകും. ആയതിനാൽ എല്ലാ മനുഷ്യരും ഉപവസിക്കേണ്ടത് ഒരാവശ്യമാണ്. അത് മനസ്സിനെ പ്രകാശിപ്പിക്കുകയും ആത്മാവിനെ ശക്തിപ്പെടുത്തുകയും വികാരങ്ങളെ നിയന്ത്രിക്കുകയും ചെയ്യുമെന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു. “രക്ഷ നേടുവാൻ ആഗ്രഹിക്കുന്നവൻ ഒരിക്കലും വയറുനിറയെ ഭക്ഷണം കഴിക്കരുതെന്നാണ്” സന്യാസപിതാവായ സീനായിലെ വി. ഗ്രീഗോറിയോസ് പഠിപ്പിക്കുന്നത്. “വിശുദ്ധന്റെ മേശയിലെ ലളിത ഭക്ഷണം അതിൽ പങ്കെടുക്കുന്ന എല്ലാവരുടെയും ആത്മാക്കളെ സകല മോഹങ്ങളിൽ നിന്നും ശുദ്ധീകരിക്കുന്നു. കാരണം പാപത്തിനും മോഹത്തിനും എതിരായ എല്ലാ പ്രയത്നത്തിന്റെയും ആരംഭം ഉപവാസത്തിലും ജാഗരണത്തിൽ നിന്നുമാണ്” എന്നും “മിക്കവാറും എല്ലാ മോഹങ്ങളുടെ തേരോട്ടങ്ങളും ഉപവാസത്താൽ സാവധാനതയിലാകു”മെന്നും സിറിയയിലെ വി. ഇസ്സാഹാക്ക് പഠിപ്പിക്കുന്നു. മരുഭൂമിയിലെ ഒരു സന്യാസ പിതാവിനോട് അദ്ദേഹം സ്വന്തം ശരീരത്തോട് ഇത്ര കർശനമായി പെരുമാറുന്നതെന്താണെന്നു ചോദിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി “ഞാൻ അതിനെ കൊന്നില്ലെങ്കിൽ അത് എന്നെ കൊല്ലു”മെന്നായിരുന്നു. “കർത്താവേ! വയറിനെ സ്നേഹിക്കാതെ നോമ്പേൽപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ” എന്ന പ്രാർത്ഥന (പാമ്പാക്കുട നമസ്കാരം P. 116 2008) ഇത് വ്യക്തമാക്കുന്നു. ഇപ്രകാരം മോഹങ്ങളെ കൊല്ലുവാനല്ലാതെ ശരീരത്തെ കൊല്ലുവാൻ പിതാക്കന്മാർ പഠിപ്പിക്കുന്നില്ല. അനുവദിക്കപ്പെട്ട ഭക്ഷണമെന്തും സ്തോത്രത്തോടെ അനുഭവിക്കുവാനും അത് ദൈവ മഹത്വത്തിനും അഹങ്കാരത്തെ അകറ്റുവാനും ഇടയാകണമെങ്കിൽ അധി

കമായ ഭക്ഷണം ഒഴിവാക്കേണ്ടിയിരിക്കുന്നുവെന്നാണ് സഭാ പിതാക്കന്മാരുടെ പ്രബോധനം. “ദുർവിചാരങ്ങളെ വെടിയാതെ ഭക്ഷണത്തെ മാത്രം വെടിഞ്ഞുള്ള നോമ്പ് വ്യർത്ഥമാകുന്നു” വെന്നു (പാമ്പാക്കുട നമസ്കാരം P. 117 2008) സഭ പഠിപ്പിക്കുന്നു.

**3. ഉപവാസം നമ്മുടെ 'ഭാരം ലഘൂകരിക്കുന്നു'.**

ഉപവാസത്താൽ ശരീരത്തിന്റെ മേദസ്സ് ലഘൂകരിക്കുന്നതോടൊപ്പം ആത്മാവിന്റെ മേൽ അടിഞ്ഞുകൂടിയിരിക്കുന്ന ദുർമേദസ്സുകളായ ദുർന്നടപ്പ്, അശുദ്ധി, ദുഷ്ക്കാമം, പക, പിണക്കം, ക്രോധം, ശാഠ്യം, ഭിന്നത, അസൂയ, മദ്യപാനം, വെറിക്കുത്ത് എന്നിവയും ഒഴിവാക്കി സ്നേഹവും സന്തോഷവും സമാധാനവുമുള്ള മനസ്സ് ദീർക്ഷമയോടും, ദയവോടും പരോപകാരത്തോടും വിശ്വസ്തതയോടും സൗമ്യതയോടും ഇന്ദ്രിയ ജയത്തോടും കൂടി ലഘൂകരണം പ്രാപിക്കുവാൻ ഇടയായിത്തീരുന്നു (ഗലാ. 5.19, 22). “ക്രിസ്തുയേശുവിനുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടും കൂടെ ക്രൂശിക്കുന്ന” (ഗലാ. 6.24) പ്രക്രിയയാണ് ഉപവാസം. ജഡത്തെ അനുസരിച്ചു നടക്കുന്നതിനു പകരം ആത്മാവിനെ അനുസരിച്ച് നടക്കുന്ന ആത്മീയ ലഘുത്വത്തിൽ ജീവിക്കുവാൻ ഉപവാസം നമ്മെ സജ്ജമാക്കുന്നു. (ഗലാ. 5.25). ഈ ഒരർത്ഥത്തിൽ നോമ്പെടുക്കുവാൻ മടികാണിക്കുന്നവർ ദൈവത്തിൽ നിന്ന് അകലുവാൻ ഒരു കാരണം കൂടി കണ്ടെത്തുകയാണ്. പ്രാർത്ഥിക്കുവാൻ ആഗ്രഹിക്കുന്നവൻ ഭക്ഷണം കുറച്ചു കഴിക്കണമെന്നത് ഒരു അടിസ്ഥാന തത്വമാണ്. അത് ഒരുവന്റെ മനസ്സിനെയും ആത്മാവിനെയും ഉണർവ്വുള്ളരാക്കി നിർത്തും. അപ്പോൾ നമ്മുടെ മനസ്സും ഹൃദയവും ദൈവത്തിങ്കലേക്ക് ഉയർത്തുവാൻ നമുക്കു കഴിയും. സഭയിൽ വി.കുർബ്ബാനയ്ക്കു പ്രത്യേകമായും ഉപവാസത്തോടെ ഒരുങ്ങണമെന്നത് നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവാം ദൈവത്തിന്റെ വലത്തുഭാഗത്ത് മശിഹാതമ്പുരാൻ എഴുന്നള്ളി ഇരിക്കുന്ന മഹോന്നതങ്ങളിലേക്ക് ഉയർത്തേണ്ട ആവശ്യമുള്ളതുകൊണ്ടും കൂടിയാണ്. “മനുഷ്യന്റെ വായ് ഉപവാസം കൊണ്ട് മുദ്രവച്ചിരിക്കുമ്പോൾ അവന്റെ മനസ്സ് തന്റെ അനുതാപത്തെക്കുറിച്ച് ധ്യാനിച്ചുകൊണ്ടിരിക്കും” (സിറിയയിലെ ഇസ്സഹാക്ക്). വേദപഠനം നടത്തുന്ന ബ്രഹ്മചാരിയ്ക്ക് 'അല്പാഹാരവും ജീർണ്ണവസ്ത്രവും' അടിസ്ഥാന യോഗ്യതകളായി ഹൈന്ദവ ശാസ്ത്രവും പഠിപ്പിക്കുന്നത് ഇവിടെ സ്മരണീയമാണ്.

**4. ജീവിതത്തിന് അച്ചടക്കം**

ആത്മീയ കാര്യങ്ങളിൽ തികഞ്ഞ അച്ചടക്കം പാലിക്കുന്നവരാണെന്നു അവനവനെക്കുറിച്ച് പറയുവാൻ ആർക്കും ധൈര്യമുണ്ടാവില്ല. ആത്മീയ കാര്യക്ഷമതയിലേക്കുള്ള ഒരു തീർത്ഥാടനമായി ഉപവാസത്തെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. എന്നാൽ ഈ യാത്ര ആരംഭിക്കേണ്ടത് എവിടെയാണ്? ശരിയായ അച്ചടക്കം ഇല്ലാത്തതിനാൽ വളരെ അഴിഞ്ഞാട്ടം (loose morality) നടത്തുന്ന രാഷ്ട്രങ്ങളും സമൂഹങ്ങളും നാം നിവസിക്കുന്ന ഈ പ്രപഞ്ചത്തിൽത്തന്നെയുണ്ട്. ഈ അച്ചടക്കമില്ലായ്മ നമ്മുടെ ആത്മീയ ജീവിതത്തെയും ബാധിച്ചാൽ ആത്മീയ അധഃപതനം തന്നെവന്നു ഭവിക്കുമെന്നതിൽ സംശയമില്ല. ആയതിനാൽ ഉപവാസമെന്നത് ഈ ആത്മീയ ജീവിതത്തിന്റെ അച്ചടക്കം തുടങ്ങുവാനുള്ള നടപടിയാണ്. വേദപുസ്തകവായന, പ്രാർത്ഥന എന്നിവയ്ക്ക് നിശ്ചിത സമയ ക്ലിപ്തത പാലിക്കാതിരുന്നാൽ അവയൊക്കെ ഒഴിവാക്കപ്പെട്ട് നിഷ്ഠാജീവിതമില്ലാതായി നമ്മുടെ ആത്മീയ ശക്തി ഒഴുകിപ്പോകുമെന്നതിനാൽ അവയ്ക്കെല്ലാം ഒരു ക്ലിപ്ത പാലിക്കുവാൻ ഉപവാസം ഒരു ആരംഭ അച്ചടക്ക പ്രക്രിയയാവുന്നതായിരിക്കും ഉത്തമം. ആയതിനാൽ സഭാംഗങ്ങൾക്ക് അനുതാപവും ഭക്തിജീവിതവും കൈവരിക്കുന്നതിനുവേണ്ടിയാണ് സഭ ഉപവാസത്തിന്റെ അച്ചടക്ക ജീവിതം അനുശാസിച്ചത്. ഇത് പഴയ-പുതിയ നിയമഗ്രന്ഥങ്ങളെ യേശുക്രിസ്തുവിന്റെ അപ്പോസ്തോലന്മാരുടെ ജീവിതശൈലിയെയും അടിസ്ഥാനമാക്കിയുള്ള ക്രമീകരണമാണ്. ഇത് സഭാംഗങ്ങളിൽ രോഗികളല്ലാത്തവരെല്ലാവരും അനുസരിക്കുവാൻ ബാദ്ധ്യസ്ഥരാണെന്നും അല്ലാത്തവരുടെമേൽ സഭയ്ക്ക് ശിക്ഷണനടപടികളെടുക്കാമെന്നും പ്രത്യേകിച്ചും ഒരു വൈദികൻ ഉപവാസം അനുഷ്ഠിക്കാതിരുന്നാൽ അദ്ദേഹത്തെ ശുശ്രൂഷയിൽ നിന്നും വിലക്കേണ്ടതാണെന്നും പുരാതന സഭാ കാനോനാകൾ പഠിപ്പിക്കുന്നുണ്ട്.

**5. പരിവ്രാജകത്വത്തിന്റെ പരിശീലന കളരി**

“ഏറിയ പുരുഷാരം അവനോടു കൂടെ പോകുമ്പോൾ അവൻ തിരിഞ്ഞ് അവരോട് പറഞ്ഞത്; എന്റെ അടുക്കൽ വരികയും അപ്പനെയും അമ്മയെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരികളെയും സ്വന്തജീവനെയും കൂടെ പകെക്കാതിരിക്കയും ചെയ്യുന്നവന് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല. തന്റെ ക്രൂശ് എടുത്തുകൊണ്ട് എന്റെ പിന്നാലെ

വരാത്തവനും എന്റെ ശിഷ്യനായിരിപ്പാൻ കഴിക യില്ല" (വി.ലൂക്കോ. 14.26,27). ക്രിസ്തീയ ജീവി തശൈലിയിൽ പരിവ്രാജവത്വത്തിനുള്ള സ്ഥാനം ഇവിടെ എടുത്തുകാട്ടുകയാണ്. മനുഷ്യനെ രക്ഷി ക്കുവാൻ ദൈവമായിരുന്ന അവസ്ഥയിൽ നിന്ന് പുത്രനാം ദൈവം സ്വയം ശുന്യവൽക്കരിച്ചു വന്നു എന്നത് ഇതിന്റെ വേദശാസ്ത്രാടിസ്ഥാനം. സ്വർഗ്ഗീയ തീർത്ഥയാത്രയിൽ ഒഴിവാക്കുവാനുള്ള ഭാരങ്ങളെക്കുറിച്ചും ഉപേക്ഷിക്കേണ്ട ജീവിതശൈ ലികളെക്കുറിച്ചും സഭ അനുശാസിക്കുന്നത് അനു സരിക്കയല്ലാതെ സ്വയംന്യായീകരണം കണ്ടെത്തി ഉപവാസത്തിന്റെ ജീവിതശൈലി തനതായി ആവി ഷ്ക്കരിക്കുവാൻ ഒരു സഭാംഗത്തിനും അവകാശ മില്ല. അപ്പനെയും അമ്മയെയും ബഹുമാനിക്കുക എന്ന കല്പനയിൽ വെള്ളം ചേർത്ത് അവരുടെ നാമത്തിൽ കാഴ്ചകളർപ്പിച്ചു എന്നു പറഞ്ഞുവന്ന യഹൂദന്മാരെ യേശുക്രിസ്തു ശാസിച്ചതായും കർത്താവിനെ അനുഗമിപ്പാൻ വന്ന യൗവനക്കാ രൻ സമ്പത്തുവിറ്റു ദരിദ്രർക്കു കൊടുക്കുവാൻ കഴി യാത്തതിനാൽ തിരിച്ചു പോയതും ദൈവരാജ്യം പ്രസംഗിക്കുന്നതിന് യേശു ക്ഷണിച്ചവരിൽ പലരും പല ഒഴികഴിവുകളും പറഞ്ഞ് തിരിച്ചുപോയവരെ കലപ്പയ്ക്കു കൈവച്ചിട്ടു തിരിച്ചുപോയവരെന്നു വിശേഷിപ്പിക്കുന്നതുമെല്ലാം ആത്മീയ ജീവിത ശൈലിക്ക് പരിവ്രാജകത്വം എത്രമാത്രം അത്യന്താ പേക്ഷിതമാണെന്നു നമ്മെ ഓർമ്മിപ്പിക്കുന്നു. ഉപ വാസവും ഇപ്രകാരം യേശു തന്റെ ശിഷ്യന്മാരിൽ നിന്നും പ്രതീക്ഷിച്ചതായിരുന്നു സഭ നമ്മെ പഠി ക്കുന്ന ശൈലി.

മക്കളുടെ അനുസരണക്കേട് മാതാപിതാക്കൾ ഇഷ്ടപ്പെടാത്തതുപോലെ ദൈവവും നമ്മുടെ ആത്മീയ കാര്യങ്ങളിലുള്ള അനുസരണക്കേട് ഇഷ്ടപ്പെടുന്നില്ല. ആയതിനാൽ നമ്മുടെ ഉപവാസം നമ്മൾ നിശ്ചയിക്കുന്നതുപോലെ നടത്തുവാനു ള്ളല്ല; അനുശാസിക്കുന്നതുപോലെ അനുസരിക്കു വാനുള്ളതാകുന്നു. നമ്മൾ ഉപവസിക്കുമ്പോൾ നമുക്കുവേണ്ടി പ്രത്യേക ഉപവാസനിയമങ്ങൾ നാം തന്നെ ഉണ്ടാക്കുവാൻ പാടില്ല. പരിശുദ്ധ സഭയുടെ വിശുദ്ധ പാരമ്പര്യം നാം അതേപടി പിൻതുടരു വാൻ ബാദ്ധ്യസ്തരാണ്. ആവശ്യമായ നിർദ്ദേശ ങ്ങളോ, ലാഘവങ്ങളോ ഓരോത്തരുടെയും രോഗാ വസ്ഥയെ കണക്കിലെടുത്തു കൊണ്ട് കുമ്പസാര പിതാക്കന്മാർ നല്കുന്നത് നാം അനുസരിക്കേണ്ടി യിരിക്കുന്നു.

### 6. ഹൃദയ ശുദ്ധീകരണം

ഹൃദയ ശുദ്ധീകണത്തിന് ഉപവാസം ഒരു മുഖാന്തിരമാണ്. അതിൽകൂടി നമ്മുടെ ശരീരിക മോഹങ്ങളെ നിയന്ത്രിക്കുവാനുള്ള ശക്തി നമുക്കു ലഭിക്കുകയും അതുവഴി ഹൃദയ ശുദ്ധീകരണ ത്തിൽ എത്തിച്ചേരുകയും ചെയ്യാം. ഉപവാസം ഭക്ഷണത്തിൽ നിന്നും പാപത്തിൽ നിന്നും ഉള്ള സ്വാതന്ത്ര്യമാണ്. ഉപവാസം പഞ്ചേന്ദ്രിയങ്ങൾ ക്കും ബാധകമാണ്. അവയുടെ നിയന്ത്രണം ഉപ വാസത്തിന്റെ ഘടനയിൽപ്പെടുന്നതാകുന്നു. കാണരുതാത്തതുകാണുകയും വൃഥാ വാക്കുകൾ ഉപയോഗിക്കുകയും ക്രൂരമായി മറ്റുള്ളവരെ വിമർശിക്കുകയും അപവാദം പറയുകയും വിവാ ദങ്ങളിൽ ഏർപ്പെടുകയും അനീതിയായി പ്രവർത്തിക്കുകയും ചെയ്യുന്നതെല്ലാം ഭക്ഷണ ത്തിൽ നിന്നുമാത്രമുള്ള ഉപവാസത്തെ പ്രയോജ നരഹിതമാക്കുന്നതാണ്.

"ആത്മാവും ശരീരവും ഒരുമിച്ചു നോമ്പേൽക്കേണ്ടിരിക്കുന്നതിനാൽ ശരീരം ഭക്ഷ ണത്തെ വെടിയുമ്പോൾ ആത്മാവ് തിന്മകളെയും വെടിയേണ്ടതാകുന്നു. ദുർവിചാരങ്ങളെ വെടി യാതെ ഭക്ഷണത്തെ മാത്രം വെടിഞ്ഞുള്ള നോമ്പ് വ്യർത്ഥമാകുന്നു. കർത്താവേ! ആത്മാവിലും ശരീരത്തിലും ശരിയായിട്ട് നോമ്പേൽപ്പാൻ നിന്റെ കൃപ ഞങ്ങൾക്കു കൂട്ടായിരിക്കണമെ" (പാമ്പാ ക്കുട നമസ്കാരം P. 117 2008)

### 7. ഭാഗ്യപൂർണ്ണമായ പറുദീസ്സാ ജീവിതം

നമ്മുടെ ആദ്യമാതാപിതാക്കളായ ആദാമും ഹവ്വായും സസ്യാഹാരം മാത്രമെ കഴിച്ചുള്ളു. (ഉ ല്പ. 1.30) എന്നാൽ ജലപ്രളയശേഷം പെട്ടക ത്തിൽ കൂടി രക്ഷപെട്ട നോഹയും കുടുംബവും മുതൽ മനുഷ്യർക്ക് ഭൂചരജന്തുക്കളെ ഒക്കെയും ആഹാരമായി ദൈവം നല്കി (ഉല്പ. 9.3). ഉപവ സിക്കുമ്പോൾ നാം ഏദൻതോട്ടത്തിലെ ജീവിത ശൈലിയിലേക്കു തിരിച്ചുപോകുകയാണ്. മാംസം ഉപേക്ഷിക്കുന്നത് പാപമായിട്ടല്ല നേരെ മറിച്ച് നമ്മുടെ സ്വദേശമായ പറുദീസയിലെ ജീവിത ശൈലിയിലേക്കുള്ള തിരിച്ചുവരവാണ്. ആയതി നാൽ നമ്മുടെ ഉപവാസ ജീവിത ശൈലി ലോകത്തെ ഉപേക്ഷിക്കുന്നതിനല്ല അതിന്റെ തിന്മയെ ഉപേക്ഷിക്കുന്നതിനുള്ള പ്രതീകമായിട്ടാ ണ്. മോഹങ്ങളാൽ അശുദ്ധമാക്കപ്പെട്ട ശരീര ത്തിന്റെ നിയന്ത്രണത്തിലൂടെ അതിന്റെ പ്രാഗ്രൂ പത്തിലേക്കുള്ള ഒരു തിരിച്ചു വരവ്. മോഹം സ്നേഹത്തെ ഒഴിവാക്കുന്നു. വ്യക്തിയെയൊ സാധനങ്ങളെയൊ ഭോഗേച്ഛയോടുകൂടിയുള്ള മോഹത്താൽ സമീപിക്കുന്നതാണ് പാപം. അവിടെ സ്നേഹത്തിന് സ്ഥാനമുണ്ടാവില്ല. മോഹ ത്തിൽ നിന്നു നാം നമ്മെത്തന്നെ സ്വതന്ത്രരാക്കു ന്നതുവഴി മറ്റുള്ളവരെയും മറ്റുള്ളവയെയും

യഥാർത്ഥമായി നമുക്ക് സ്നേഹിക്കുവാൻ കഴിയുന്നു. അപ്രകാരം നമ്മുടെ സ്വയ പരിത്യാഗം നമ്മുടെ സ്വയനിർണ്ണയത്തിലേക്കു നമ്മെ കൊണ്ടുവരികയും ആക്രമണത്തിനും ചൂഷണത്തിനുമുള്ളതിനതീതമായ കണ്ണുകളോടെ പറുദീസായിൽ ആദാമിന്റെ വീഴ്ചയ്ക്കു മുമ്പുള്ള കണ്ണുകളോടെ എല്ലാറ്റിനെയും കാണുവാൻ നമുക്ക് കഴിയുന്നു. ദൈവ മഹത്വത്തിനായി സൃഷ്ടിക്കപ്പെട്ടവയെല്ലാം ദൈവഹിതത്തിനനുസരണമായി ദൈവാശ്രയത്തിലും ദൈവസ്തുതിയിലും ജീവിക്കുന്ന പറുദീസയുടെ അനുഭവത്തിലേക്ക് ഉപവാസം മൂലം നമുക്ക് തിരിച്ചെത്തുവാൻ കഴിയുന്നു. "നോമ്പിനാൽ പറുദീസായുടെ വാതിലുകൾ തുറക്കപ്പെടുന്നു. അതിനെ ശരിയായി ആചരിക്കുന്നവർക്കു മാലാഖമാരുടെ പ്രഭയും ഉയരത്തിലേക്കു കരേറുവാൻ ആത്മീയ ചിറകുകളും ലഭിക്കുന്നു" (പാമ്പാക്കുട നമസ്കാരം P.131 2008) എന്നു നാം പ്രാർത്ഥിക്കുന്നതിന്റെ അർത്ഥമിതാണ്.

**8. ആത്മീക അഭ്യാസത്തിന്റെ അടിത്തറ**

നാം എപ്പോഴും നമ്മുടെ ശരീരത്തിന്മേൽ പൂർണ്ണ നിയന്ത്രണമുള്ളവരല്ല. ആത്മീയ അഭ്യാസങ്ങളിലൂടെയാണ് നാം അത് നേടിയെടുക്കുന്നത്. കൂടാതെ ഉപവാസം നമുക്ക് സഭയുടെ വലിയ പെരുന്നാളുകൾ (ക്രിസ്തുവിന്റെ ജനനം, ഉയിർപ്പ് മുതലായവ) ആചരിക്കുവാനുള്ള ഒരുക്കം കൂടിയാണ്. ആയതിനാൽ എല്ലാ ഉപവാസങ്ങളും അവസാനിക്കുന്നത് ഒരു പെരുന്നാളോടുകൂടിയാണല്ലോ. ഉപവാസത്തിന്റെ സന്തോഷപൂർത്തീകരണവും കൂടിയാണ് അതിന് അനുബന്ധിച്ചു വരുന്ന പെരുന്നാളുകൾ. മോശയുടെയും (പുറ 34.28) ഏലിയാവിന്റെയും ( 1 രാജാ 19.8-12) നോമ്പുകൾ ദൈവ മഹത്വത്തിന്റെ വെളിപ്പെടലിലാണ് സമാപിക്കുന്നത്. വി. പത്രോസിന്റെ നോമ്പും ദർശനവും (അപ്പോ. 10.9-13) ഈ രീതിയിൽ മനസ്സിലാക്കാം. പ്രാർത്ഥനയും നോമ്പും ദാനധർമ്മങ്ങളോടും കാരുണ്യ പ്രവർത്തികളോടും കലർന്നിരിക്കണമെന്നത് യശയ്യാവിന്റെ തന്നെ ദർശനവും (യശ.58) ദൈവരാജ്യ പ്രവേശനത്തിന്റെ മാനദണ്ഡമായി യേശുവിന്റെ പഠിപ്പിക്കലുമാണ് (മത്തായി 25.31-46).

***ഉപസംഹാരം***

പ്രസിദ്ധ റഷ്യൻ സന്യാസി (19-ാം നൂറ്റാണ്ട്) സറോവിലെ സെറാഫിം പറയുന്നത് *ഉപവാസം അനുഷ്ഠിക്കാത്തവൻ ക്രിസ്ത്യാനിയല്ലെന്നും അദ്ദേഹം ആരായിരുന്നാലും അയാൾ പറയുന്നതൊന്നിനും ചെവി കൊടുക്കേണ്ടതില്ലെന്നുമാണ്.* ഉപവാസം മനുഷ്യന് അത്യന്താപേക്ഷിതമാണ്. ബാഹ്യതലത്തിൽ പരിശുദ്ധാത്മാവു മുഖാന്തിരം യേശു നമുക്കു മാതൃക കാട്ടിത്തന്ന ഉപവാസം ദൈവ പുത്രന്മാരായി തുടരുന്നതിന് നമുക്ക് അത്യന്താപേക്ഷിതമാണ്. എന്നാൽ ആന്തരീകതലത്തിൽ സ്വയപരിമിതീകരണത്തിനും സ്വയ ശിക്ഷണത്തിനും ഇത് ഏറ്റം പ്രയോജനകരവും ശരിയായ രീതിയിൽ ഉപവസിക്കുന്ന ഒരാളിന് സ്വന്ത തീരുമാന ശക്തിയെ നിയന്ത്രിക്കുവാനും ആത്മീയ അവബോധത്തിലും പ്രവർത്തനങ്ങളിലും കർശനമായ ക്രിസ്തീയ വ്യക്തിത്വം പാലിക്കുവാനും സാധിക്കും. ക്രിസ്തു ഉപവസിക്കുകയും തന്റെ കാലശേഷം തന്റെ ശിഷ്യന്മാർ ഉപവസിക്കുമെന്ന് ഓർമ്മിപ്പിച്ചതും ഉപവാസത്തിന്റെ അത്യന്താപേക്ഷിത ചൂണ്ടിക്കാണിക്കുന്നു. ഉപവാസം അനുഷ്ഠിക്കാത്തവരാണ് ഉപവാസം ശരീരാരോഗ്യത്തിന് ഹാനികരമാണെന്ന് പറയുന്നത്. മറിച്ച് ഉപവാസം സന്തോഷമായി കണക്കാക്കി ആചരിക്കുന്നവർക്ക് അത് ശാരീരികവും ആത്മീകവുമായ ആരോഗ്യം മനുഷ്യന് പ്രദാനം ചെയ്യുന്നുവെന്ന് കണ്ടെത്തും. നാവിനെ നിയന്ത്രിക്കുവാനും സാത്താനോട് എതിർത്തു നില്ക്കുവാനും കോപത്തെ അടക്കുവാനും ദുഷിച്ച ജീവിത ശൈലികളെ ഉപേക്ഷിക്കുവാനും പ്രയോജനം ചെയ്യുന്ന ഉപവാസത്തിന്റെ ശക്തി കണ്ടറിഞ്ഞവർക്ക് അത് വളരെ സന്തോഷവും സംതൃപ്തിയും ആത്മീക വളർച്ചയും നല്കുന്നതായി ബോധ്യപ്പെടും. ഒരു സന്യാസ പിതാവ് ഇപ്രകാരം പറയുന്നു. "ഉപവാസത്തിന്റെ യുദ്ധക്കളത്തിൽ ഇറങ്ങുന്നതു വരെ ഒരുവൻ ഉപവാസത്തെക്കുറിച്ച് നിരാശനായി കാണപ്പെട്ടേക്കാം. പക്ഷെ അത് ആരംഭിച്ചു കഴിയുമ്പോൾ എത്ര വലിയ പ്രകാശമാണ് അത് പ്രദാനം ചെയ്യുന്നതെന്നും എത്ര വലിയ സ്വാതന്ത്ര്യം ആണ് അത് നേടിത്തരുന്നെതന്നും എത്ര ആശ്വാസമാണ് അത് പകർന്ന് തരുന്നതെന്നും അനുഭവിച്ചറിയും". ഉപവാസം ആത്മീയ ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമല്ല, അതിലേക്കുള്ള ഒരു വഴിമാത്രമാണ്. ആത്മാവ് നിരന്തരമായി പുതുക്കിക്കൊണ്ടുള്ള യാത്രയുടെ വഴിതന്നെ. യേശുക്രിസ്തുവും പിതാവാം ദൈവവും നമ്മെ അവരുടെ വാസസ്ഥലമാക്കിത്തീർക്കുന്ന ദേവാലായങ്ങളായി നാം ഉപവാസം മുഖാന്തിരം രൂപാന്തരപ്പെടുന്നു (യോഹ. 14.23). ഉപവാസം കയ്പുനിറഞ്ഞതാണ് എന്നാൽ അതിന്റെ മധുരഫലം പറുദീസയാണ്. (Fasting is bitter; but Paradise is sweet)

▲

# പ.വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ

*(കഴിഞ്ഞ ലക്കം തുടർച്ച)*

*മലങ്കര സഭയുടെ തേജസ്സായ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ബുദ്ധികൂർമ്മതയും ദീർഘവീക്ഷണവും ഭരണനിപുണതയും പാണ്ഡിത്യവും സൂക്ഷ്മ നിരീക്ഷണപാടവും അച്ചടക്കമുള്ള സഭാ ജീവിതവും പ്രതിഫലിക്കുന്നതാണ് ഈ ഭരണ ഘടന നക്കൽ. മലങ്കരസഭയിലെ കക്ഷിവഴക്ക് അവസാനിച്ചു കാണുവാനുള്ള ആഗ്രഹവും സമാധാനത്തിനുള്ള അതിരറ്റ വാഞ്ഛയും ഇതിൽ ദർശിക്കാം. ഇതിനെ അടിസ്ഥാന പ്രമാണമായി സ്വീകരിച്ചുകൊണ്ടായിരിക്കാം. നിലവിലുള്ള സഭാ ഭരണഘടന (1934) യുടെ രൂപീകരണം നടന്നത്. ഭാരതത്തിന് തനതായ ഭരണഘടന ഉണ്ടാകുന്നതിനു പല വർഷങ്ങൾക്കു മുമ്പ് തന്നെ സഭാ ഭരണഘടന ഉണ്ടാക്കുവാൻ പരിശ്രമിച്ച എല്ലാവരെയും ഇത്തരുണത്തിൽ സ്മരിക്കുന്നു. നിയമലംഘനമല്ല നിയമപാലനമാണ് മനുഷ്യധർമ്മം.*

*പത്രാധിപർ*

126 തെക്കൻ ഇടവകകളിൽ പള്ളികളുടെ എണ്ണം അധികമുണ്ടെങ്കിലും ഒരു പള്ളിയുടെയോഗ്യതയ്ക്കു തക്കവണ്ണം ന്യായമായ വിധത്തിൽ തന്നെത്താൻ പുലർത്തുന്നതിനുശക്തിയില്ലാത്ത പള്ളികൾ വളരെ ഉള്ളതിനാൽ അതതു പള്ളികളുടെ ശക്തിക്കനുസരണമായി രണ്ടോ മൂന്നോ അതിനധികമോ പള്ളികൾ ഓരോ പട്ടക്കാരുടെ ഭരണത്തിൽ ഏൽപിക്കയും അതതു പള്ളികളുടെ ശക്തിക്കു തക്കവണ്ണം ആഴ്ചവീതം നടത്തുന്നതിന് ഏർപ്പാട് ചെയ്യുകയും ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യവും അധികാരവും അതാത് ഇടവകയുടെ എപ്പിസ്കോപ്പയ്ക്ക് ഉണ്ടായിരിക്കണം.

127 ഓരോ പള്ളിക്കാർക്കും അവർക്ക് ഇഷ്ടമുള്ള പട്ടക്കാരെ വരുത്തി പള്ളി നടത്തിക്കുന്നതിന് അധികാരമുണ്ടായിരുന്നു കൂടാത്തതും പട്ടക്കാരെ നിയമിക്കുകയും നീക്കുകയും ചെയ്യുന്നതിനുള്ള അവകാശവും അധികാരവും അതാത് എപ്പിസ്കോപ്പൽ ഇടവകയ്ക്ക് ആയിരിക്കേണ്ടതുമാണ്.

128 പുതിയ വരുമാനങ്ങൾ ഏർപ്പെടുത്തിയും ഉള്ള വരുമാനങ്ങൾ വർദ്ധിപ്പിച്ചും ജനങ്ങളുടെ ശക്തിക്കും ഇഷ്ടത്തിനും എതിരായി വൈദികർ ജനങ്ങളെ ഉപദ്രവിക്കാതിരിക്കാൻ വേണ്ടി പുതിയ വരുമാനങ്ങൾ ഏർപ്പെടുത്തുകയോ ഉള്ളവയെ വർദ്ധിപ്പിക്കുകയോ ചെയ്യുന്നത് അതാത് എപ്പിസ്കോപ്പൽ ഇടവക പൊതുയോഗത്തിൽ ആലോചിച്ച് അവരുടെ അഭിപ്രായത്തോടും തൃപ്തിയോടും ചെയ്യേണ്ടതാണ്.

129 അത്മായക്കാരും പട്ടക്കാരുമായുള്ള യോഗാംശങ്ങളുടെ പ്രത്യേകം പ്രത്യേകം ഉള്ള ഭൂരിപക്ഷം അനുകൂലിക്കുന്ന പക്ഷം പൊതുനിയമങ്ങൾക്കു വിഘ്നം വരുത്താത്ത വിധത്തിൽ വരുമാനങ്ങളുടെ ഇനങ്ങളോ സംഖ്യയോ കൂട്ടുകയോ കുറയ്ക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്നതിനുള്ള അവകാശം എപ്പിസ്കോപ്പയുടെ അനുമതിയോടുകൂടി എപ്പിസ്കോപ്പൽ ഇടവക പൊതുയോഗത്തിനിരിക്കുന്നതാണ്.

130 വരുമാനങ്ങളെയും ചെലവുകളെയും സംബന്ധിച്ച് അധികാരമുള്ള പൊതുയോഗവും കമ്മറ്റിയും സിനഡും നിയമങ്ങൾ ഉണ്ടാക്കുന്നത് പെട്ടെന്നല്ലെങ്കിലും കാലക്രമം കൊണ്ടു നമ്മുടെ സഭയിൽ ഒട്ടുക്ക് ഐക്യരൂപമുണ്ടാകണമെന്നുള്ള ഉദ്ദേശത്തോടു കൂടി ആയിരിക്കണം.

131 അതിനാൽ ഓരോ എപ്പിസ്കോപ്പൽ ഇടവകയിലും ആവശ്യപ്പെട്ട നിയമങ്ങൾ ഉണ്ടാക്കുന്നത് കഴിയുന്നതും ശേഷമുള്ള എപ്പിസ്കോപ്പൽ ഇടവകയിലെ നിയമങ്ങളോടു യോജിച്ചിരിക്കാൻ തക്ക വണ്ണമായിരിക്കണം.

132 ഓരോ പള്ളിയും സംബന്ധിച്ചുള്ള വരുമാനങ്ങൾ ശേഖരിച്ചു സൂക്ഷിക്കുന്നതിനും വേണ്ടപ്പെട്ട ചെലവുകൾ ചെയ്യുന്നതിനുമുള്ള അധികാരം പള്ളി കൈക്കാരൻമാർക്കായിരിക്കുന്നതും കൈക്കാരൻമാർ അതാതു പള്ളി ഇടവക മാനേജിംഗ് കമ്മറ്റിയുടെ നിയമങ്ങളും അഭിപ്രായങ്ങളും അനുസരിച്ചു നടത്തേണ്ടതുമാകുന്നു.

133 ഇടവക പട്ടക്കാർക്കുള്ള പള്ളികളിൽ അത്മേനി കൈക്കാരന്മാരോടു കൂടി ഒരു പട്ടക്കാരനും കൈസ്ഥാന ചുമതലയ്ക്ക് ഉണ്ടായിരിക്കണം.

134 ഒരു എപ്പിസ്കോപ്പൽ ഇടവകയെ സംബന്ധിച്ച് അതതു എപ്പിസ്കോപ്പൽ ഇടവക മാനേജിംഗ് കമ്മറ്റിയുടെ പൊതുനിയമങ്ങൾക്ക് എതിരാകാത്ത വിധത്തിൽ ഓരോ പള്ളിയിടവകയെയും സംബന്ധിച്ചുള്ള വരുമാനങ്ങൾ എന്തെല്ലാം ഇനങ്ങൾ എന്നും അവകൾ പിരിച്ചു ശേഖരിക്കേണ്ടതെങ്ങനെയെന്നും റെയിറ്റ് നിശ്ചയിക്കേണ്ടവയ്ക്ക് അതുകൾ നിശ്ചയിച്ചും പാട്ടം നിശ്ചയിക്കേണ്ടവയുടെ സംഖ്യ നിർണ്ണയപ്പെടുത്തിയും ആവശ്യപ്പെട്ട ചെലവുകൾ മുമ്പുകൂട്ടി ക്ലിപ്തപ്പെടുത്തിയും സകല സംഗതികൾക്കും ആവശ്യപ്പെട്ട നിയമങ്ങൾ ഉണ്ടാക്കി എപ്പിസ്കോപ്പയുടെ അനുവാദം വാങ്ങി പാസാക്കിച്ചു ക്രമമായി നടത്തുന്നതിനും നടത്തിക്കുന്നതിനും ഉള്ള സകല അധികാരാവകാശങ്ങളും പള്ളി ഇടവക മാനേജിംഗ് കമ്മറ്റിക്കിരിക്കുന്നതും അവരുടെ ഭരണത്തെക്കുറിച്ച് എതിരഭിപ്രായമോ സങ്കടമോ ഉള്ളവർ അപ്പീൽ ബോധിപ്പിച്ചു പരിഹാരമുണ്ടാക്കുകയല്ലാതെ മാനേജിംഗ് കമ്മറ്റിയുടെ ഭരണത്തിൽ അപ്പോഴപ്പോൾ പ്രവേശിച്ചു ഭരണത്തിൽ തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടാക്കുന്നതിന് ആർക്കും അധികാരം ഉണ്ടായിരുന്നു കൂടാത്തതും ആകുന്നു.

135 പൊതുനിയമത്തിൽ അനുവദിക്കപ്പെട്ടിരിക്കുന്ന അവകാശവരുമാനങ്ങൾ കൊണ്ട് എപ്പിസ്കോപ്പയുടെ ചെലവുകൾക്ക് മതിയാകാതെ വരുന്നപക്ഷം അതുകൾക്കു പരിഹാരമാർഗ്ഗം ഉണ്ടാക്കുന്നതിനും എപ്പിസ്കോപ്പൽ ഇടവക മാനേജിംഗ് കമ്മറ്റിക്കും ഓരോ പള്ളി ഇടവകയിലെ പട്ടക്കാർക്കുമുള്ള അവകാശവരുമാനങ്ങൾ കൊണ്ടു പട്ടക്കാർക്കു മതിയാകാതെ വരുന്നപക്ഷം അതുകൾക്കു പരിഹാരമാർഗ്ഗം ഉണ്ടാക്കുന്നതിനും പള്ളി ഇടവക മാനേജിംഗ് കമ്മറ്റിക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

136 പൗരസ്ത്യ ആകമാന മാനേജിംഗ് കമ്മറ്റിയുടെയും മെത്രാപ്പോലീത്തൻ മഹായിടവക മാനേജിംഗ് കമ്മറ്റിയുടെയും എപ്പിസ്കോപ്പൽ ഇടവക മാനേജിംഗ് കമ്മറ്റിയുടെയും അധീനത്തിൽ സമുദായം വകയായി ഒരു പൊതുമുതൽ ഫണ്ട് ഉണ്ടായിരിക്കണം.

137 ഓരോ ഭവനക്കാരും മാസം തോറും അതാതു ഭവനത്തിന്റെ ശക്തിക്കു തക്കവണ്ണം നാലുചക്രത്തിൽ കുറയാത്ത ഒരു സംഖ്യ മാസവരിയായും ഇരുനാഴി അരിയിൽ കുറയാത്ത ഒരു സംഖ്യ പിടിയരിയായും കൊടുക്കേണ്ടതും മാസവരിയിലും പിടിയരിയിലും പകുതി അതാതു പള്ളി ഇടവകയുടെ ആവശ്യത്തിനും പകുതി സമുദായഫണ്ടിലേക്കും ആയി ശേഖരിക്കേണ്ടതുമാണ്.

138 ഈ സമുദായഫണ്ടു കൈവശം വച്ചു സമുദായം വകയായി ആവശ്യപ്പെടുന്ന സംഗതികൾക്കു ചിലവിടുന്നതിന് പള്ളി ഇടവക മാനേജിംഗ് കമ്മറ്റിയുടെയും എപ്പിസ്ക്കോപ്പൽ ഇടവക മാനേജിംഗ് കമ്മറ്റിയുടെയും മെത്രാപ്പോലീത്തൻ വക മാനേജിംഗ് കമ്മറ്റിയുടെയും ഭരണത്തിൻ കീഴിൽ അതാതു മാനേജിംഗ് കമ്മറ്റിയാൽ തെരഞ്ഞെടുത്തു നിയമിക്കപ്പെടുന്ന ഓരോ സമുദായ ട്രസ്റ്റിയും ആകമാന മാനേജിംഗ് കമ്മറ്റിയാൽ തെരഞ്ഞെടുത്തു നിയമിക്കപ്പെടുന്ന രണ്ടു സമുദായ ട്രസ്റ്റികളും ഉണ്ടായിരിക്കേണ്ടതാണ്.

139 ആണ്ടറുതിയിൽ ഈ വക സമുദായ ഫണ്ട് ചെലവു നീക്കി ബാക്കിയുള്ളതു പള്ളി ഇടവക സമുദായ ട്രസ്റ്റി കണക്കോടുകൂടെ എപ്പിസ്കോപ്പൽ ഇടവക സമുദായ ട്രസ്റ്റിക്കും, എപ്പിസ്കോപ്പൽ ഇടവക സമുദായ ട്രസ്റ്റി കണക്കോടുകൂടെ മെത്രാപ്പോലീത്തൻ മഹായിടവക ട്രസ്റ്റിക്കും മെത്രാപ്പോലീത്തൻ മഹായിടവക ട്രസ്റ്റി കണക്കോടുകൂടെ പൗരസ്ത്യ ആകമാന സമുദായ ട്രസ്റ്റികൾക്കും അയച്ചു കൊടുക്കേണ്ടതാണ്.

140 പൊതുനിയമത്താൽ അനുവദിക്കപ്പെടുന്നവയും ആകമാനസിനഡിന്റെ അതാതു സമയത്തെ നിശ്ചയങ്ങളനുസരിച്ച് അനുവദിക്കപ്പെടുന്നവയുമായ ചെലവുകളല്ലാതെ സമുദായ ഫണ്ടിൽ നിന്നു യാതൊരു സമുദായ ട്രസ്റ്റികൾക്കും ചെലവു ചെയ്യുന്നതിന് അനുവാദമില്ലാത്തതാണ്.

141 മേൽപ്പട്ടക്കാരുടെ തെരഞ്ഞെടുപ്പിനെ സംബന്ധിച്ചു മേൽപറഞ്ഞിരിക്കുന്ന പ്രകാരം പ്രാധാന്യമുള്ള ഏതെങ്കിലും സംഗതിയെ സംബന്ധിച്ചു തീരുമാനം ചെയ്യുന്നത് ആകമാന മാനേജിംഗ് കമ്മറ്റിയുടെ അഭിപ്രായം മാത്രം ചോദിച്ചറിഞ്ഞായാൽ മതിയാകില്ല. എന്നാലോ ആകമാന പൊതുയോഗത്തിന്റെ അഭിപ്രായം അറിഞ്ഞിട്ടു വേണമെന്ന് കാതോലിക്കോസോ മെത്രാപ്പോലീത്തൻമാരുടെ ഭൂരിപക്ഷമോ എപ്പിസ്കോപ്പൻമാരുടെ ഭൂരിപക്ഷമോ ആകമാന മാനേജിംഗ് കമ്മറ്റിയിലെ പട്ടക്കാരും അത്മായക്കാരുമായ അംഗങ്ങളുടെ ഭൂരിപക്ഷമോ അഭിപ്രായപ്പെടുന്ന പക്ഷം അങ്ങനെയുള്ള സംഗതികൾ ആകമാന പൊതുയോഗത്തെ വിളിച്ചുകൂട്ടി അവരുടെ അഭിപ്രായം അറിഞ്ഞ് ആകമാന സിനഡ് തീരുമാനിക്കേണ്ടതാണ്.

142 ആകമാനസിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കോസ് ഉൾപ്പെടെ ആകമാനസിനഡിന്റെ അംഗങ്ങൾ 13 -ൽ കുറവായിരിക്കുന്ന കാലത്തോളം മേൽ വകുപ്പ് ഉർജ്ജിതത്തിൽ ഇരിക്കേണ്ടതാണ്.

143 മേൽപ്പട്ടക്കാർ , പട്ടക്കാർ, കപ്യാരൻമാർ എന്നിങ്ങനെയുള്ളവരുടെയും പള്ളികളുടെയും അവകാശങ്ങൾ എന്നുള്ള സ്ഥിതിയിൽ കൂദാശകൾക്ക് ഇപ്പോൾ വയ്പ്പിച്ചു വരുന്ന തുക തൽക്കാലം പെട്ടെന്ന് നിറുത്തൽ ചെയ്യുവാൻ പാടില്ലാത്തതാണെങ്കിലും കാലക്രമം കൊണ്ട് അതാതു കൂദാശകൾക്കുള്ള ചെലവും കൂദാശകൾക്ക് സൗജന്യസംഭാവനകളായി കൊടുക്കുന്നതും ഒഴിച്ച് അവയ്ക്ക് ഇപ്പോൾ വയ്പ്പിച്ചുവരുന്ന നിർബന്ധവരുമാനങ്ങൾ ഇല്ലാതാക്കേണ്ടതും അവയ്ക്കു പകരം മുൻപറഞ്ഞിട്ടുള്ള മാസവരി, പിടിയരി എന്നിവ കൂടാതെ നെൽകൃഷിക്കാർക്കു (ഇത്ര) നാളികേരക്കാർക്ക് നാളികേരം (ഇത്രയ്ക്ക് ഇത്ര) മുളകുകൃഷിക്കാർക്ക് (ഇത്ര പറയ്ക്കു ഇത്ര) ഉദ്യോഗസ്ഥൻമാർ , വക്കീലൻമാർ മുതലായവർക്ക് ആദായനികുതി പോലെ ഒരു സംഖ്യ ഇങ്ങനെയുള്ള വരുമാനങ്ങൾ ഏർപ്പെടുത്തി സമുദായഫണ്ട് വർദ്ധിപ്പിക്കേണ്ടതും പള്ളി വരുമാനങ്ങൾ അതാതാണ്ടത്തെ ചെലവു നീക്കി ബാക്കിയുള്ളതു കൂടെ ക്രമേണ ഫണ്ടിൽ ചേർക്കേണ്ടതും ഈ വിധത്തിൽ സമുദായഫണ്ട് ഒരു വലിയ സംഖ്യ ആയിരിക്കേണ്ടതും അതിൽ നിന്നും ചെലവുകൾ നടത്തുവാൻ തക്കവണ്ണം ക്രമേണ നിയമങ്ങൾ ഉണ്ടാക്കി നടപ്പിൽ വരുത്തേണ്ടതുമാണ്.

144 കപ്യാരൻമാർക്ക് ഇപ്പോൾ കിട്ടി വരുന്ന വരുമാനങ്ങൾ കൂടാതെ കൂടുതൽ കൊടുക്കേണ്ടി വരുന്നത് ശമ്പളമായിട്ട് പള്ളിയിൽ നിന്നു കൊടുക്കണം.

145 നിയമാനുസരണമുള്ള വരുമാനങ്ങൾ കൊടുക്കാത്തവരും വി. സഭയുടെ വിശ്വാസാചാരങ്ങളെ ലംഘിക്കുന്നവരുമായ സഭാംഗങ്ങളുടെ ആത്മീയദിഷ്ടതികൾ കഴിച്ചുകൊടുക്കാതെ അവരെക്കുറിച്ചുള്ള വികാരിയുടെ റിപ്പോർട്ടിന് എപ്പിസ്കോപ്പയുടെ മറുപടി വരുന്നതുവരെ തൽക്കാലത്തേക്കു വേർതിരിക്കുന്നതിനുള്ള പട്ടക്കാർക്കുള്ള അധികാരം പ്രവർത്തിക്കുന്നതിന് അനുവദിക്കുന്നതു കൂടാതെ ഈ വിധമുള്ള കുറ്റക്കാരുടെ പ്രത്യേകമുള്ള മാസവരി, പിടിയരി മുതലായ ക്ലിപ്ത വരുമാനങ്ങൾ കൊടുക്കാത്തവരുടെ പേരുവിവരവും ലിസ്റ്റും അവരവരുടെ കുറ്റങ്ങളുടെ വിവരവും പള്ളി ഇടവക മാനേജിംഗ് കമ്മറ്റിയുടെ അഭിപ്രായസഹിതം അദ്ധ്യക്ഷനായ വികാരി, എപ്പിസ്കോപ്പയ്ക്ക് അയച്ചുകൊടുക്കേണ്ടതും കുറ്റക്കാരായി കാണിച്ചു സസ്പെന്റിനൊ മുടക്കിലോ നിറുത്തി കൊള്ളണമെന്നു തീരുമാനിക്കുന്നതുവരെ അവർ അതിനു പരിഹാരമുണ്ടാക്കി വേറൊരു കല്പന വരുന്നതുവരെ സഭാംഗങ്ങൾക്ക് അവകാശമുള്ള യാതൊന്നിലും സംബന്ധിപ്പിച്ചു കൂടാത്തതാകുന്നു.

146 പള്ളി വരുമാനങ്ങൾ ചെലവിടേണ്ടതു പ്രധാനമായും പ്രഥമമായും പള്ളി മുറിയുടെയും കെട്ടിടങ്ങൾക്കും അവയുടെ അറ്റകുറ്റപ്പണികൾക്കും കർമ്മങ്ങൾക്കുമുള്ള നിത്യചെലവിനും കാസാ, പീലാസാ, കാപ്പക്കൂട്ടം, ശീലക്കൂട്ടം മുതലായ അത്യാവശ്യപ്പെട്ട ചെലവുകൾക്കും പള്ളിയിൽ കർമ്മം കഴിക്കുന്ന പട്ടക്കാരുടെയും കപ്യാരൻമാരുടെയും ശമ്പളത്തിനും പള്ളിക്കും സിമിത്തേരിക്കും മതിൽ കെട്ടിക്കുന്നതിനും ആയിരിക്കണം. മേൽ വിവരിച്ചവ കഴിച്ചു കൂടുതൽ ചെലവിടുവാനുണ്ടായിരുന്നാൽ മേൽപറഞ്ഞവയുടെ അലങ്കാരത്തിന് ഉപയോഗിക്കുന്നതു കൂടാതെ സ്കൂളുകൾ, അനാഥശാലകൾ, ധർമ്മാശുപത്രികൾ മുതലായി അതത് ഇടവകക്കാർക്കും അടുത്തുള്ളവർക്കും ഉപയോഗപ്പെടുവാൻ തക്കവണ്ണം അതാതു പള്ളിയുടെ ശക്തിക്കു തക്ക വിധത്തിൽ ചെലവിടേണ്ടതാണ്. "ചാരിറ്റി ബിഗിൻസ് അറ്റ് ഹോം" എന്നുള്ള പ്രമാണമനുസരിച്ചാണ് ചെലവിടേണ്ടത്.

(ശേഷം പേജ്...15)



# കാരിസ്മാറ്റിക് പ്രസ്ഥാനത്തോട് പൗരസ്ത്യ സഭയ്ക്കുള്ള പ്രതികരണം എന്തായിരിക്കണം?

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത

സഭയിൽ ആത്മീയ ചൈതന്യം വീണ്ടെടുക്കണമെന്നുള്ള മോഹം സഭാവിശ്വാസികളിൽ കാണുന്നതു നല്ലകാര്യമാണ്. ആധുനികയുഗത്തിൽ ജീവിതശൈലികൾ മനുഷ്യന്റെ ആത്മീയ ജീവിതത്തെ പലതരത്തിലും ബാധിച്ചിട്ടുണ്ട്. ഈ സാഹചര്യത്തിലാണു, കാരിസ്മാറ്റിക് – വിടുതൽ പ്രസ്ഥാനം, പെന്തിക്കോസ്ത് സഭാചിന്താഗതികൾ സമൂഹത്തിൽ വളർന്നു പടരുന്നത്. നിരവധി പ്രശ്നങ്ങളുള്ള മനുഷ്യൻ പ്രശ്നപരിഹാരത്തിനുവേണ്ടി ഈ വിധമുള്ള പ്രസ്ഥാനങ്ങളിലേക്ക് ആകർഷിക്കപ്പെടുന്നു.

## 1. ആത്മീയ പരിവേഷമണിഞ്ഞ ആത്മീയ ഉണർവ് പ്രസ്ഥാനങ്ങൾ

ആത്മീയ ഉണർവിന്റെ പേരിൽ സഭയുടെ ആരംഭം മുതൽക്കേ പലവിധത്തിലുള്ള ഉണർവു പ്രസ്ഥാനങ്ങൾ ഉടലെടുത്തിട്ടുണ്ട്. അപ്പോസ്തോലികസഭയിൽ ആത്മീയ വരത്തിന്റെ പേരിൽ വിശ്വാസികളെ ചൂഷണം ചെയ്യുന്ന പ്രവണതകൾ പ. പൗലോസ് അപ്പോസ്തലൻ നിരുത്സാഹപ്പെടുത്തി. ആത്മീയഫലമാണ് ആത്മീയവരത്തേക്കാൾ മനുഷ്യനും സഭയ്ക്കും പ്രയോജനപ്പെടുന്നതെന്നു പൗലോസ് ശ്ലീഹാ പഠിപ്പിച്ചു.

1 കോരി. 13:1–3 'ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ അത്രേ.. എനിക്കു പ്രവചനവരം ഉണ്ടായിട്ടു സകല മർമ്മങ്ങളും സകല ജ്ഞാനവും ഗ്രഹിച്ചാലും മലകളെ നീക്കുവാൻ തക്ക വിശ്വാസം ഉണ്ടായാലും സ്നേഹമില്ല എങ്കിൽ ഞാൻ ഏതുമില്ല. എനിക്കുള്ളതെല്ലാം അന്നദാനം ചെയ്താലും എന്റെ ശരീരം ചുടുവാൻ ഏല്പിച്ചാലും, സ്നേഹമില്ല എങ്കിൽ എനിക്ക് ഒരു പ്രയോജനവുമില്ല'.

ആദ്യനൂറ്റാണ്ടുകളിൽ സഭയിൽ വളർന്ന ആത്മീയ ഉണർവു പ്രസ്ഥാനങ്ങൾ കാലക്രമത്തിൽ ക്രിസ്തീയ വിശ്വാസത്തിൽ നിന്നു വ്യതിചലിച്ചു വേദവിപരീതത്തിൽ കലാശിച്ചു.

ഇക്കാലത്ത് ആത്മീയ ഉണർവിന്റെ പേരിൽ പല പ്രസ്ഥാനങ്ങളും സഭയ്ക്കകത്തും പുറത്തും ഉടലെടുത്തിട്ടുണ്ട്. ഉദാ: സഭയ്ക്കകത്തു തിരുവനന്തപുരം ആസ്ഥാനമാക്കിയുള്ള വിടുതൽ പ്രസ്ഥാനം. ഇതും ഒരുതരം കാരിസ്മാറ്റിക് ഉണർവു പ്രസ്ഥാനമാണ്. ഈ പ്രസ്ഥാനം സഭയിൽ ആരംഭിച്ചപ്പോൾ സഭയ്ക്കകത്തു വലിയ ആത്മീയ ഉണർവ് ഉളവാകുമെന്നു പലരും പ്രതീക്ഷിക്കുകയും അതിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. എന്നാൽ കാലക്രമേണ ഇതു രണ്ടുകൂട്ടരായി പിരിയുകയും പരസ്പരം വിമർശിക്കുകയും ചെയ്യുന്നു. ഇതിൽ ഒരു ഗ്രൂപ്പ് (തിരുവനന്തപുരം ആസ്ഥാനമാക്കിയുള്ള) അതിന്റെ ഇപ്പോഴത്തെ ലീഡറായ ഒരു സ്ത്രീയെ 'ക്രിസ്തുവായി' കരുതുന്നു. ഇതുമായി ബന്ധപ്പെട്ട ഒരു പട്ടക്കാരനെ വിളിച്ചു ചോദ്യം ചെയ്തപ്പോൾ ഇപ്രകാരം ഒരു പ്രസ്താവന അദ്ദേഹം എഴുതിത്തന്നു. 'ശാന്തമ്മാമ്മയ്ക്കു സ്തുതി അർപ്പിക്കുന്നതു ശരിയാകുന്നു'. അങ്ങനെ ആത്മീയ പരിവേഷമണിഞ്ഞ ആത്മീയ പ്രസ്ഥാനം വേദവിപരീതത്തിൽ കലാശിച്ചിരിക്കയാണ്. 'ശാന്തമ്മാമ്മ ഈ വീടിന്റെ നാഥയാകുന്നു' ഈ ട്രൂപ്പിൽപ്പെട്ട പലരുടേയും വീടുകളിൽ എഴുതിവച്ചിട്ടുണ്ട്. ഇത്രമാത്രം വേദവിപരീതം പഠിപ്പിക്കുന്ന സഭയ്ക്കകത്തുള്ള ഈ ട്രൂപ്പിന് എതിരായി നടപടികൾ സ്വീകരിക്കുവാൻ അമാന്തിക്കരുത്. കൂട്ടംപേരൂർ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ഉപദേശിയും പ്രവാചകിയും ഇതിനു മറ്റൊരു ഉദാഹരണമാണ്.

'ജീം ബേയിക്കർ' എന്ന സുപ്രസിദ്ധ അമേരിക്കൻ ടി.വി. കാരിസ്മാറ്റിക് പ്രസംഗകൻ അനേക ലക്ഷങ്ങളെ തന്റെ പ്രസംഗത്തിൽകൂടി സ്വാധീനിച്ചു. തന്റെ പ്രസംഗത്തിലൂടെ ശ്രോതാക്കളെ ആത്മീയ ഉണർവുള്ളവരാക്കി. താൻ ആവശ്യപ്പെടുന്നതിലധികം സംഭാവന നല്കി ഈ കാരിസ്മാറ്റിക് പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിച്ചു. എന്നാൽ ഒരു സുപ്രഭാതത്തിൽ ഈ വ്യക്തിയുടെ രഹസ്യജീവിതത്തിന്റെ മ്ലേച്ഛമായ കാര്യങ്ങൾ പുറത്തായി. ഇപ്രകാരം ആത്മീയ പരിവേഷമണിഞ്ഞ ഈ

സുവിശേഷകന്റെ മ്ലേച്ഛമായ ജീവിതം തന്റെ ശ്രോതാക്കളുടെ വിശ്വാസത്തെ നശിപ്പിച്ചു.

അതുകൊണ്ട് അമിതമായ ആത്മീയ പരിവേഷങ്ങളിൽ എല്ലാ ആത്മീയ പ്രസ്ഥാനങ്ങളും ധാർമിക അധഃപതനത്തിലും വേദവിപരീതത്തിലും മാത്രമെ കലാശിക്കൂ. 2 തിമോത്തി 2:4b-5a; 'ദൈവപ്രിയമില്ലാതെ ഭോഗപ്രിയന്മാരായി ഭക്തിയുടെ വേഷം ധരിച്ചു അതിന്റെ ശക്തി ത്യജിക്കുന്നവരുമായിരിക്കും'. വി. മർക്കോസ് 13:21-23, 'അന്നു ആരെങ്കിലും നിങ്ങളോടുകൂടെ ക്രിസ്തു ഇവിടെ എന്നോ, അതാ അവിടെയെന്നോ പറഞ്ഞാൽ വിശ്വസിക്കരുത്. കള്ളക്രിസ്തുക്കളും കള്ള പ്രവാചകന്മാരും എഴുന്നേറ്റു, കഴിയുമെങ്കിൽ വൃതന്മാരേയും തെറ്റിപ്പാനായി അടയാളങ്ങളും അത്ഭുതങ്ങളും കാണിക്കും. നിങ്ങളോ സൂക്ഷിച്ചുകൊൾവിൻ; ഞാൻ എല്ലാം നിങ്ങളോടു മുൻകൂട്ടി പറഞ്ഞുവല്ലോ' ഈ വേദഭാഗങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെയാണ് എക്കാലത്തും ഭക്തിയുടെ പരിവേഷമണിഞ്ഞ് ആത്മീയ പ്രസ്ഥാനങ്ങൾ പ്രവർത്തിച്ചു മനുഷ്യനെ ചൂഷണം ചെയ്യുന്നത്.

## 2. മുന്നറിയിപ്പ്

ഇത്തരത്തിലുള്ള ആത്മീയ പ്രവണതകൾ സഭയിൽ ഉണ്ടാകുമെന്നു മിശിഹാതമ്പുരാൻ മുന്നറിയിപ്പ് നല്കി. 'ഞാൻ ക്രിസ്തു എന്നു പറഞ്ഞ് അനേകർ എന്റെ പേര് എടുത്തുവന്നു പലരേയും തെറ്റിക്കും' (വി. മത്തായി 24:5).

അതുകൊണ്ട് ആത്മീയ ഉണർവിന്റെ പേരിൽ ഉടലെടുക്കുന്ന പ്രസ്ഥാനങ്ങളെ മേൽപ്പറഞ്ഞ വേദഭാഗത്തിന്റെ വെളിച്ചത്തിലാണു വിലയിരുത്തേണ്ടത്. ഈ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട ചിലർക്കുണ്ടാകുന്ന ആത്മീയ അനുഭവത്തിന്റെ വെളിച്ചത്തിലാണു 'കാരിസ്മാറ്റിക് പ്രസ്ഥാന'ത്തെ, പലരും നല്ലതെന്നു വിശ്വസിക്കുന്നത്. എന്നാൽ ഈ വിധത്തിലുള്ള ആത്മീയ അനുഭവങ്ങൾ മറ്റു മതങ്ങളിലുള്ള പ്രസ്ഥാനങ്ങളിൽ ദൃശ്യമാണ്. ഉദാ: സായിബാബാ പ്രസ്ഥാനം; മാതാ അമൃതാനന്ദ; ശബരിമല; തിരുപ്പതി തുടങ്ങിയവ. ആൾക്കൂട്ടങ്ങൾ, പ്രചരണം (Publicity), വരുമാനം എന്നിവയാണ് ഒരു പ്രസ്ഥാനത്തിന്റെ വിജയമായി കണക്കാക്കുന്നതെങ്കിൽ അതിൽ മുൻപന്തി ശബരിമലയും തിരുപ്പതിയുമാണ്.

## 3. പ്രശ്നങ്ങളെ എങ്ങനെ നേരിടണം?

ആത്മീയ ഉണർവു പ്രസ്ഥാനങ്ങളെല്ലാം മനുഷ്യന്റെ പ്രശ്നങ്ങൾക്കു പരിഹാരം വരുത്തുന്നതും വിജയിക്കുന്നതുമായി വളരെ പബ്ലിസിറ്റി കൊടുക്കാറുണ്ട്. പ്രശ്ന നിർഭരമായ മനുഷ്യനെ ഇതിനാലാകർഷിക്കപ്പെട്ട് ചൂഷണം ചെയ്യപ്പെടുന്നു. മതം മനുഷ്യന്റെ പ്രശ്നങ്ങളെ പരിഹരിക്കുന്ന കുറുക്കുവഴിയല്ല. അങ്ങനെ പഠിപ്പിക്കുന്നതു ക്രിസ്തീയമല്ല. ആത്മീയ ഉണർവു പ്രസ്ഥാനങ്ങളെല്ലാം പ്രശ്ന പരിഹാര വാഗ്ദത്തത്തിന്റെ പേരിൽ, മനുഷ്യനെ അവയെ അഭിമുഖീകരിക്കുന്നതിൽ നിന്നു വിമുക്തനാക്കുന്നു. എന്നാൽ സാക്ഷാൽ വിശ്വാസം, പ്രശ്നങ്ങളെ ആത്മധൈര്യത്തോടെ അഭിമുഖീകരിക്കുന്നതിന്, മനുഷ്യന് ആവശ്യമായിരിക്കുന്ന പരിശീലനം നല്കുന്നതാണ്. പ്രശ്നങ്ങളെ നേരിടുന്നതിനുള്ള പ്രത്യാശയും, അവയെ അഭിമുഖീകരിക്കാനുള്ള വിമുഖതയും മനുഷ്യനെ ആത്മീയമായി ബലഹീനനാക്കുന്നു. നേരെ മറിച്ച് വിശ്വാസത്തോടെ പ്രശ്നങ്ങളെ നേരിടുന്ന മനുഷ്യനു മാത്രമേ ആത്മീയമായ വളർച്ചയും ബലവും ലഭിക്കുകയുള്ളു. ജീവിതത്തിലുണ്ടാകുന്ന കഷ്ടതയും പ്രയാസവും രോഗവും മറ്റും ക്രിസ്തീയ ജീവിതത്തിന്റെ ഭാഗമാണ്. (1 പത്രോസ് 4:13-19) 'ക്രിസ്തുവിന്റെ കഷ്ടങ്ങൾക്കു പങ്കുള്ളവരാകുന്തോറുംസന്തോഷിച്ചുകൊൾവിൻ. അങ്ങനെ നിങ്ങൾ അവന്റെ തേജസിന്റെ പ്രത്യക്ഷതയിൽ ഉല്ലസിച്ചാനന്ദിപ്പാൻ ഇടവരും. ക്രിസ്തുവിന്റെ നാമം ഹേതുവായി നിന്ദ സഹിക്കേണ്ടി വന്നാൽ നിങ്ങൾ ഭാഗ്യവാന്മാർ, മഹത്ത്വത്തിന്റെ ആത്മാവായ ദൈവാത്മാവ് നിങ്ങളുടെമേൽ ആവസിക്കുന്നുവല്ലോ. നിങ്ങളിൽ ആരും കൊലപാതകനോ, കള്ളനോ, ദുഷ്പ്രവൃത്തിക്കാരനോ ആയിട്ടല്ല കഷ്ടം സഹിക്കേണ്ടത് പരകാര്യത്തിൽ ഇടപെടുന്നവനായിട്ടുമല്ല, ക്രിസ്ത്യാനിയായിട്ടു കഷ്ടം സഹിക്കേണ്ടി വന്നാലോ ലജ്ജിക്കരുത്; ഈ നാമം ധരിച്ചിട്ടു ദൈവത്തെ മഹത്വപ്പെടുത്തുകയത്രേ വേണ്ടത്. ന്യായവിധി ദൈവഗൃഹത്തിൽ ആരംഭിപ്പാൻ സമയമായല്ലോ. അതു നമ്മിൽ തുടങ്ങിയാൽ ദൈവത്തിന്റെ സുവിശേഷം അനുസരിക്കാത്തവരുടെ അവസാനം എന്താകും! നീതിമാൻ പ്രയാസേന രക്ഷ പ്രാപിക്കുന്നുവെങ്കിൽ അഭക്തന്റെയും പാപിയുടെയും ഗതി എന്താകും ! അതുകൊണ്ട് ദൈവേഷ്ടപ്രകാരം കഷ്ടം സഹിക്കുന്നവർ നന്മ ചെയ്തുകൊണ്ടു തങ്ങളുടെ പ്രാണനെ വിശ്വസ്തനായ സ്രഷ്ടാവിങ്കൽ ഭരമേല്പിക്കട്ടെ'. കഷ്ടതകളും പ്രയാസവും രോഗവും അപ്രതീക്ഷിതമായി ജീവിതത്തിൽ വന്നുകൂടുന്നതല്ല. അവയെ പതറാതെ ധൈര്യത്തോടും പ്രത്യാശയോടും നേരിടുന്നതിനുള്ള ആത്മീയ ജീവിതശിക്ഷണത്തിനുള്ള പരിശീലനമാണു പൗരസ്ത്യസഭയുടെ വിശ്വാസിക്കു ലഭിക്കുന്നത്.

(തുടരും......)



# ക്രിസ്തീയപ്രവർത്തകന്റെ വിളിയും ജീവിതവും ആധുനികസമൂഹം ഉയർത്തുന്ന വെല്ലുവിളികൾ

ഫാ. ഡോ. റ്റി. ജെ. ജോഷ്വ

ആധുനിക സമൂഹത്തെക്കുറിച്ചും അതിൽ നിന്നുയരുന്ന വെല്ലുവിളികളെക്കുറിച്ചും ശരിയായ ഒരവബോധം ആവശ്യമാണ്. എങ്കിൽ മാത്രമേ ക്രിസ്തീയസാക്ഷ്യം ഫലപ്രദമായി നിർവ്വഹിക്കുവാൻ കഴിയൂ. ജീവിതത്തിന്റെ സമസ്തമേഖലകളിലും ഇന്ന് ശീഘ്രപരിവർത്തനം സംഭവിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യബന്ധങ്ങളിൽ, ജീവിതവീക്ഷണത്തിൽ, ജീവിതശൈലിയിൽ, സാമൂഹ്യഘടനയിൽ ഇവിടെയെല്ലാം മാറ്റം പ്രകടമാണ്. പത്തുവർഷത്തേക്ക് വനവാസത്തിനുപോയ ഒരു വ്യക്തി തിരിച്ചെത്തുന്നു എന്നു സങ്കല്പിക്കുക. അപ്പോൾ അയാൾ കാണുന്ന സമൂഹവും ജീവിതശൈലിയും എല്ലാം തികച്ചും അന്യവും അപരിചിതവുമായി അനുഭവപ്പെടാതിരിക്കില്ല. പരിവർത്തനങ്ങളുടെ പ്രധാനമേഖലകൾ ഏതൊക്കെയാണെന്നു നോക്കാം.

**1. വിജ്ഞാനവികസനത്തിൽ**

ശാസ്ത്രസാങ്കേതിക രംഗത്ത് വലിയ കുതിച്ചുചാട്ടം തന്നെ സംഭവിക്കുന്നു. ദുഷ്കരങ്ങളായ പലതും ഇന്നു സാങ്കേതികവിദ്യയുടെ സഹായത്താൽ ക്ഷിപ്രസാധ്യങ്ങളായിരിക്കുന്നു. ചിത്രരചന, സംഗീതസംവിധാനം തുടങ്ങി മനുഷ്യകലാഭിരുചി പ്രകടമാകേണ്ട രംഗങ്ങൾ പോലും യന്ത്രങ്ങൾ കയ്യടക്കിയിരിക്കുന്നു. മനുഷ്യശരീരത്തിൽ അതിസൂക്ഷ്മമായി ചെയ്യേണ്ട ശസ്ത്രക്രിയകൾ കമ്പ്യൂട്ടറുകളും റോബോട്ടുകളും നിർവ്വഹിക്കുന്നു.

വിവരസാങ്കേതികരംഗത്തെ (Information Technonolgy) വളർച്ചയും വികാസവും മനുഷ്യഭാവനയ്ക്ക് തന്നെ അതീതമാണ്. "സൈബർ കഫേകൾ" നാട്ടിൻപുറങ്ങളിൽ പോലും അപരിചിതമല്ല. ഇന്റർനെറ്റും ഇ-മെയിലും ആശയവിനിമയരംഗത്ത് വിപ്ലവം സൃഷ്ടിച്ചിരിക്കുന്നു. ബൃഹത്തായ ലൈബ്രറിയിലെ പുസ്തകങ്ങൾ ഒരു ചെറിയ പെട്ടിയിൽ ഒതുക്കാവുന്ന ഡിസ്കുകളിൽ പകർത്താമെന്നുള്ളത് യാഥാർത്ഥ്യമാണ്. ലോകത്തിന്റെ ഏതു ഭാഗത്തുള്ള ലൈബ്രറിയുമായി ഇന്റർനെറ്റ് വഴി ബന്ധപ്പെടാനും, അതിലെ ഉള്ളടക്കം ഉൾക്കൊള്ളാനും സ്വന്തം മുറിയിൽ ഇരുന്നുകൊണ്ടുതന്നെ സാധിക്കും. ഈ സാധ്യതകൾ വൈജ്ഞാനികപുരോഗതിയിലേക്കും മെച്ചപ്പെട്ട ആശയവിനിമയത്തിലേക്കും അതുവഴി മികച്ച മനുഷ്യബന്ധങ്ങളിലേക്കും നയിക്കേണ്ടതാണ്. പക്ഷേ മനുഷ്യന്റെ വികലബുദ്ധി മെച്ചപ്പെട്ട സാധ്യതകളെ ദുരുപയോഗപ്പെടുത്തി സങ്കീർണ്ണങ്ങളായ പല പ്രശ്നങ്ങളും സൃഷ്ടിക്കുന്നതായി കാണാം. ഇത് വളരെ അപകടകരമായ സാഹചര്യം സൃഷ്ടിക്കുന്നു.

**2. ധാർമ്മിക രംഗത്തെ വിപ്ലവം**

തെറ്റും ശരിയും നിർവ്വചിക്കാൻ കഴിയാത്ത വിചാരവിപ്ലവമാണ് നടക്കുന്നത്. ഇന്നലെയുടെ ശരികൾ ഇന്ന് തെറ്റായി കാണുന്നു. അതുപോലെ ഇന്നലെയുടെ തെറ്റുകൾ ഇന്ന് ശരിയായി. ഒന്നിനും നിയതവും ക്ലിപ്തവുമായ മൂല്യം നിർവ്വചിക്കാനാവില്ല എന്നു വാദിക്കുന്ന ബുദ്ധിജീവികളുണ്ട്. ഏതാണ്ട് നാല്പതു വയസ്സിനു മേൽ പ്രായമുള്ളവർ പുലർത്തുന്ന വീക്ഷണങ്ങളും അതിനു താഴെയുള്ളവർ പുലർത്തുന്നതും തമ്മിൽ പൊരുത്തപ്പെടാതവണ്ണം അന്തരമുണ്ടെന്ന് പറയുന്നു. ഇന്നത്തെ യുവലോകം സ്വതന്ത്രമായ ചിന്തകളും പെരുമാറ്റങ്ങളും ഉള്ളവരാണ്. ആൺ പെൺ ബന്ധങ്ങളിൽ വിലക്കുകളും നിയന്ത്രണങ്ങളും അവർ ഇഷ്ടപ്പെടുന്നില്ല. മാധ്യമങ്ങളുടെ സ്വാധീനം ഏറ്റവും അധികം പ്രതിഫലിക്കുന്നത് യുവജനങ്ങളിലാണ്.

കുടുംബങ്ങളുടെ ശൈഥില്യമാണ് ഇന്നത്തെ ഒരു പ്രതിസന്ധി. ഒരു കാലത്ത് നാം അഭിമാനം കൊണ്ടിരുന്നതും ശക്തമായ സാക്ഷ്യം നൽകിയതും കുടുംബങ്ങളുടെ കെട്ടുറപ്പായിരുന്നു. ഇതരമതസ്ഥരുടെ കുടുംബങ്ങളിൽനിന്ന് വ്യതിരിക്തമാക്കി തീർത്തത് നമ്മുടെ കുടുംബഭദ്രതയായിരുന്നു. ഇന്ന് അതിന് വളരെ മാറ്റം സംഭവിച്ചിട്ടുണ്ട്. വിവാഹമോചനത്തിനായി സഭാ കോടതികളെയും കുടുംബകോടതികളെയും സമീപിക്കു

ന്നവരുടെ സംഖ്യ വർദ്ധിച്ചുവരുന്നു. ഭൗതികത്വ ത്തിന്റെ അതിപ്രസരവും ഉപഭോഗസംസ്ക്കാര ത്തിന്റെ സ്വാധീനവും കുടുംബാന്തരീക്ഷത്തെ താറുമാറാക്കിയിട്ടുണ്ട്. കുടുംബബന്ധങ്ങൾ തന്നെ യാന്ത്രികവും ഔപചാരികവുമായിത്തീരുന്നു.

**3. സാമ്പത്തിക രംഗത്തുള്ള മാറ്റങ്ങൾ**

കേരളത്തിന്റെ പൊതുവായ സാമ്പത്തിക ഘടനയ്ക്ക് മാറ്റം വരുത്തിയിട്ടുള്ള ഒന്നാണ് ഗൾഫ് മേഖലകളിൽ നിന്നും അമേരിക്കയിൽ നിന്നും മറ്റു മുള്ള പണമൊഴുക്ക്. നാട്ടിൻ പുറങ്ങളിൽ പോലും ഈ ഒഴുക്കിന്റെ പ്രതിഫലനം ദൃശ്യമാണ്. ഉല്പാ ദനക്ഷമമായ ഏതെങ്കിലും രംഗത്ത് മുതൽ മുട ക്കാതെ വലിയ കോൺക്രീറ്റ് കൊട്ടാരങ്ങൾ നിർമ്മി ക്കുന്നതിനാണ് പണം അധികവും വിനിയോഗിച്ചി ട്ടുള്ളത്. ധനവർദ്ധനമൂലം സുഖലോലുപതയും പാശ്ചാത്യസംസ്ക്കാരത്തിന്റെ ജീർണ്ണിച്ച പല നട പടികളും അനുകരിക്കാനുള്ള പ്രേരണയുണ്ടാകുന്നു.

കാർഷികമേഖലയിലുള്ള തകർച്ച ഇന്ന ത്തെ ഒരു വലിയ പ്രതിസന്ധിയാണ്. ആഗോളവ ൽക്കരണത്തിന്റെ ദൂഷ്യഫലങ്ങൾ അധികമായി പ്രതിഫലിച്ചിട്ടുള്ളത് കാർഷികരംഗത്താണ്. വാണി ജ്യവിളകളുടെ വിലയിടിവ് അനേകരെ കടക്കെണി യിൽ വീഴ്ത്തിയിരിക്കുന്നു. വ്യവസായങ്ങൾ വള രുന്നതിനുള്ള അന്തരീക്ഷവും ഇന്നിവിടെയില്ല. തൊഴിലില്ലായ്മ രൂക്ഷമായ പ്രശ്നം തന്നെ. അഭ്യ സ്തവിദ്യരുടെ ഇടയിൽ ഇത് അധികമായി അനു ഭവപ്പെടുന്നു. വിദേശത്തു ജോലിക്കുള്ള സാധ്യ തയും വളരെ കുറഞ്ഞിട്ടുണ്ട്. സാമ്പത്തിക പ്രതി സന്ധിയും തൊഴിലില്ലായ്മയും മാനസികമായി അനേകരെ തളർത്തിയിട്ടുണ്ട്. കേരളത്തിൽ ആത്മ ഹത്യ ചെയ്യുന്നവരുടെ സംഖ്യ വളരെ വർദ്ധിച്ചി ട്ടുള്ളതായി കണക്കുകൾ തെളിയിക്കുന്നു. അതിൽ ഒരു നല്ല ശതമാനവും സാമ്പത്തികതകർച്ചയും കടക്കെണിയും മൂലം ജീവൻ ഒടുക്കുന്നവരാണ്.

ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് ഏറെ വർദ്ധിച്ചിട്ടുള്ളതായി കാണാം. വിദേ ശപ്പണം കൊണ്ട് ഉദ്ഗതി പ്രാപിച്ചിട്ടുള്ളവർ ഒരു വശത്തുണ്ടെങ്കിലും സാമ്പത്തിക പരാധീനതയിൽ ശ്വാസം മുട്ടിക്കഴിയുന്നവർ സമൂഹത്തിൽ വളരെ യാണ്. ഈ സാഹചര്യത്തിൽ മാഫിയമാരും ഗുണ്ടാസംഘങ്ങളും അധോലോകനേതാക്കളും വർദ്ധിച്ചിരിക്കുന്നു. പട്ടണങ്ങളിൽ മാത്രമല്ല നാട്ടിൻ പുറങ്ങളിലും അവരുടെ വിളയാട്ടം അസാധാരണ സംഭവങ്ങളല്ല.

**4. ആദ്ധ്യാത്മികരംഗത്തെ ചലനങ്ങൾ**

എല്ലാ മതങ്ങളിലും ഒരു നവോത്ഥാനം ദൃശ്യമാണ്. ഭൗതികത്വത്തിന്റെ അതിപ്രസരം മത ചിന്തയിലേക്കു തിരിയാൻ പ്രേരിപ്പിച്ചിട്ടുള്ള താണോ എന്നു നിശ്ചയമില്ല. മതരംഗത്തെ ഈ ഉണർവ് മതമൗലികവാദികളുടെ രംഗപ്രവേശന ത്തിനും വഴി ഒരുക്കുന്നതായി കാണുന്നു. സഹി ഷ്ണുതാഭാവത്തിനു പകരം മതവിദ്വേഷവും വൈരാഗ്യവും ഉണർത്തിവിടാനുള്ള പ്രവണത യാണ്. തൻമൂലം പലയിടങ്ങളിലും സംഘർഷ ങ്ങളും സംഘട്ടനങ്ങളും തലപൊക്കുന്നു. മതസൗ ഹാർദ്ദത്തിനു കേൾവികേട്ട നമ്മുടെ രാജ്യം അതിനു നിരക്കാത്ത ഒരു ചിത്രം ഇപ്പോൾ രചിച്ചു കൊണ്ടിരിക്കുകയാണ്. വളരെ എളുപ്പത്തിൽ ഇളക്കി വിടാവുന്ന ഒന്നാണ് മതവികാരം. അത് മനസ്സിലാക്കി പല കുബുദ്ധികളും ഇന്നു പ്രവർത്തി ക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു.

നമ്മിൽ നിന്നു വ്യത്യസ്ത വീക്ഷണ ങ്ങളും വിശ്വാസങ്ങളും പുലർത്തുന്നവരെ മനസ്സി ലാക്കുന്നതിനും ആദരിക്കുന്നതിനുമുള്ള കഴിവ് വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. ഭവനങ്ങളിലും വിദ്യാലയങ്ങളിലും അതിനുള്ള പരിശീലനം നൽകണം. പ്രതിപക്ഷബഹുമാനവും തുറന്ന മനസ്സും വളർത്തുകയാണാവശ്യം.

ക്രൈസ്തവസഭയിലേക്ക് നോക്കുമ്പോൾ എക്യുമെനിസത്തിന്റെ കുളിർകാറ്റ് മിക്ക രംഗങ്ങ ളിലും വീശുന്നതായി കാണാം. വിവിധ സഭാനേ താക്കൾ ഐക്യവേദികൾ പങ്കിടുന്ന കാഴ്ച തികച്ചും സ്വാഗതാർഹം തന്നെ. ക്രിസ്തീയ സാക്ഷ്യം വിജയകരമായി നടത്തുന്നതിന് ഐക്യ മനോഭാവം കേരളത്തിലെ എപ്പിസ്കോപ്പൽ സഭ കളെ ഒരുമിപ്പിക്കുന്നതിന് വളരെ സഹായിച്ചിട്ടുണ്ട് എന്നു പറയാം. പെന്തിക്കോസ്തു സഭാവിഭാഗ ങ്ങളും ഒരുമിച്ചു ചേരുന്ന അവസരങ്ങൾ കൂടുത ലായി ഒരുക്കുന്നുണ്ട്. അതേസമയത്തുതന്നെ ഭിന്ന തയുടെ ആത്മാവും രംഗത്തുണ്ട്. ഒരേ വിശ്വാ സവും പാരമ്പര്യവും ഒരേ ഭരണസംവിധാനവും ഒരേ ആരാധനാക്രമവുമുള്ള മലങ്കരസഭയിൽ രണ്ടു വിഭാഗങ്ങളായി വേർതിരിഞ്ഞ് വ്യവഹാര ത്തിലും വിഘടനാവാദത്തിലും തുടരുന്നത് വൈരുദ്ധ്യം തന്നെ. മൗലികങ്ങളായ വിശ്വാസസ ത്യങ്ങളുടെ മറപിടിച്ചുംകൊണ്ട് സ്വാർത്ഥതാല്പ ര്യത്തിനും സ്ഥാനമോഹത്തിനും അധികാരപ്രമ ത്തതക്കുമായി പ്രവർത്തിക്കുന്നവരുടെ അരങ്ങേ റ്റമാണിതിനു കാരണമായിട്ടുള്ളത്. വ്യത്യസ്തപാ രമ്പര്യങ്ങളും ആരാധനാക്രമങ്ങളും ഘടനാവ്യവ സ്ഥിതിയുമുള്ളവരായി സഹകരിക്കാനും കുർബ്ബാന ഐക്യം പുലർത്താൻ പോലും ഒരു വിഭാഗം ആവേശം കാണിക്കുന്നു. എന്നാൽ ഓർത്തഡോക്സ് സഭയുമായുള്ള ഐക്യത്തിന്

എതിർവിഭാഗം വിമുഖത കാണിക്കുകയും ചെയ്യു ന്നു. ഘടനാപരമായി കെട്ടുറപ്പും ഐക്യദാർഢ്യ വുമുള്ള റോമൻ കത്തോലിക്കാ സഭയിൽ തന്നെ കേരളത്തിൽ വ്യത്യസ്തറീത്തുകളുടെ ഇടയി ലുള്ള മത്സരവും ഭിന്നതയും 'പരസ്യമായ രഹസ്യ' മാണ്.

ഐക്യത്തിന്റെ ആത്മാവ് പൊതുവായി വ്യാപരിക്കുമ്പോൾ തന്നെ ഭിന്നതയുടെയും വിഭാ ഗീയതയുടെയും ആത്മാവ് വ്യാപരിക്കുന്നു എന്നു ചൂണ്ടിക്കാണിച്ചത് സ്വയം സംതൃപ്തിക്ക് അവകാ ശമില്ല എന്നു വെളിപ്പെടുത്താനാണ്.

സഭാരംഗത്ത് ഇന്നു പ്രത്യക്ഷപ്പെട്ടിട്ടുള്ള മറ്റൊരു പ്രവണത 'കൾട്ടിക് ഗ്രൂപ്പുകൾ' ശക്തിപ്പെ ടുന്നതാണ്. വ്യവസ്ഥാപിതമായ ആരാധനാ സംവി ധാനങ്ങൾ കൊണ്ട് തൃപ്തിപ്പെടാതെ വികാരോ ഷ്മളമായ ആരാധനയ്ക്കും ദർശനങ്ങൾക്കും അരുളപ്പാടുകൾക്കും മുൻതൂക്കം നൽകുന്ന ഗ്രൂപ്പു കൾ അവിടവിടെയായി വർദ്ധിച്ചുവരുന്നു. സഭ യുടെ അംഗത്വം നഷ്ടപ്പെടുത്താതെയും എന്നാൽ സഭയുടെ പൗരോഹിത്യനേതൃത്വത്തിൽ നിന്നും ആരാധനാക്രമീകരണത്തിൽ നിന്നുമകന്നും സ്വത ന്ത്രമായ ശൈലിയിലും സംവിധാനങ്ങളിലും മുന്നേ റുന്ന കാഴ്ചയാണ്. വിവാഹം , മാമോദീസാ, ശവ സംസ്ക്കാരം എന്നീ കാര്യങ്ങൾക്കുമാത്രം സഭ യിലെ പൗരോഹിത്യഗണത്തെ അവർ ഉപയോഗ പ്പെടുത്തുന്നു. അവ വല്ലപ്പോഴും മാത്രം സംഭവി ക്കുന്ന കാര്യങ്ങളാണല്ലോ. സാധാരണഗതിയിൽ അവരുടെ ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നത് ചില അത്മായ നേതാക്കളാണ്. ആ നേതാക്കളുടെ നിർദ്ദേശങ്ങൾ ദൈവനിയോഗമായിത്തന്നെ അംഗീ കരിച്ച് അനുഗാമികൾ അക്ഷരംപ്രതി അനുസരി ക്കുന്നു. ഇത്തരം ഗ്രൂപ്പുകൾ പരസ്പരം ബന്ധപ്പെ ടുകയോ ഒരുമിച്ചു ചേരുകയോ ഇല്ല. ഓരോ നേതാ വിനെയും കേന്ദ്രീകരിച്ചാണ് അവയുടെ നില നിൽപ്. അനുഗാമികളിൽ നിന്നും ധാരാളം പണം ലഭിക്കുന്നതുകൊണ്ട് സാമ്പത്തികഭദ്രത ഈ ഗ്രൂപ്പുകൾക്കവകാശപ്പെടാം.

റോമൻ കത്തോലിക്കാ സഭയിലെ കരി സ്മാറ്റിക് പ്രസ്ഥാനത്തെ അനുകരിച്ചും അതിന്റെ സ്വാധീനത്തിലുമാണ് ഓർത്തഡോക്സ് സഭയിൽ പല ഗ്രൂപ്പുകളും ഉയർന്നുവന്നത്. ജീവിതനവീക രണത്തിന് പ്രാധാന്യം നൽകിയും മനുഷ്യന്റെ വൈകാരികതലത്തെ ഊഷ്മളമാക്കിയും വചന ഘോഷണത്തിന് ഊന്നൽ നൽകിയുമുള്ള കരി സ്മാറ്റിക് പ്രസ്ഥാനം കത്തോലിക്കാ സഭയിൽ മേലദ്ധ്യക്ഷൻമാരുടെയും പുരോഹിതൻമാരു ടെയും നേതൃത്വത്തിൽ നിന്നോ നിയന്ത്രണത്തിൽ നിന്നോ അന്യമായിട്ടല്ല വളരുന്നത്. നിയന്ത്രണം വിട്ടുപോകുമ്പോൾ അഥവാ സഭയുടെ കാതലായ വിശ്വാസധാരയിൽ നിന്നു വ്യതിചലിച്ചു എന്നു ബോധ്യമാകുമ്പോൾ ആ നേതാവിനെയും ഗ്രൂപ്പി നേയും സഭയിൽ നിന്നും ഛേദിച്ചുകളയുവാൻ അവർ മടിക്കുന്നില്ല. അങ്ങനെ ഒരു നേതാവി നെയും കൂടെയുള്ള സമൂഹത്തെയും സഭയിൽ നിന്നും ബഹിഷ്ക്കരിച്ചത് അടുത്ത കാലത്തെ സംഭവമാണ്. ഇത്തരത്തിലുള്ള നിയന്ത്രണങ്ങളോ നടപടികളോ ഒന്നുമില്ലാത്ത അവസ്ഥയാണ് ഓർത്തഡോക്സ് സഭയുടേത്.

പുതിയ പ്രസ്ഥാനങ്ങളും മുന്നേറ്റങ്ങളും ഉണ്ടാകുന്നത് സഭയിൽ പൊതുവായ ഒരു പുനർ ചിന്തനത്തിന് അവസരം വരുത്തുകയാണ്. മദ്യ പാനത്തിനും മയക്കമരുന്നിനും അടിമകളാകു ന്നവരും അധാർമ്മികതയിൽ ചരിക്കുന്നവരും എങ്ങനെ ക്രിസ്തുവിന്റെ രക്ഷാസുവിശേഷം അംഗീകരിച്ച് ജീവിതപുതുക്കത്തിലേക്ക് വരും. സഭ യുടെ ആരാധനാ സംവിധാനത്തിൽ കൂടുതലായ ജനപങ്കാളിത്തവും ആകർഷകത്വവും ആത്മീയ ചൈതന്യവും കൈവരുത്താൻ ആവശ്യമില്ലേ. ആത്മീയകൂട്ടായ്മയ്ക്കുവേണ്ടി ദാഹിക്കുന്നവരും ജീവിതത്തിന്റെ പലവിധമായ സമ്മർദ്ദങ്ങളിൽപ്പെട്ട് ഉഴലുന്നവരുമായ ജനങ്ങൾ ആശ്വാസത്തിനും മാർഗ്ഗദർശനത്തിനും എവിടെയാണ് പോകേണ്ടത്. ഇക്കാര്യങ്ങൾ സഭയുടെ ഔദ്യോഗികതലത്തിൽ ഗൗരവമായി പരിഗണിക്കേണ്ടവയാണ്.

കേരളത്തിലെ ക്രൈസ്തവസഭ, പ്രത്യേ കിച്ച് ഓർത്തഡോക്സ് സഭ എങ്ങനെയുള്ള ഒരു സാഹചര്യത്തിൽ വന്നെത്തിയിരിക്കുന്നു എന്നു സൂക്ഷ്മാവലോകനം ചെയ്യേണ്ടിയിരിക്കുന്നു. പ്രാരംഭത്തിൽ സൂചിപ്പിച്ചതുപോലെ എല്ലാ രംഗ ങ്ങളിലും വിപ്ലവകരമായ പരിവർത്തനങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. നമ്മൾ പ്രതികരി ച്ചാലും ഇല്ലെങ്കിലും മാറ്റങ്ങൾ അനിവാര്യമായിത്തു ടരുന്നു. ഒട്ടകപ്പക്ഷി നയം സ്വീകരിച്ച് കണ്ണും പൂട്ടി ഇരിക്കാവുന്നതല്ല. നമ്മുടെ ആരാധനയും ആത്മീ യാനുഷ്ഠാനങ്ങളും മുറ തെറ്റാതെ നടത്തിക്കഴി ഞ്ഞാൽ മതിയാവുന്നതല്ല. ജീവിതത്തിന്റെ വിവിധ രംഗങ്ങളിൽ നിന്നുയരുന്ന വെല്ലുവിളികൾ കണ ക്കിലെടുത്ത് സഭയുടെ സാക്ഷ്യം ശക്തിപ്പെടുത്തേ ണ്ടിയിരിക്കുന്നു.

യേശുക്രിസ്തു പ്രഖ്യാപിച്ചു. ''എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു.'' പിതാവിനാൽ അയ യ്ക്കപ്പെട്ടവനായിരുന്നു യേശുക്രിസ്തു. അവിടുന്ന് തന്റെ ശിഷ്യൻമാരെയും അയയ്ക്കുന്നു. എവിടേ

ക്കാണ് അയയ്ക്കുന്നത്. ലോകത്തിലേക്ക്. ദൈവത്തിൽ നിന്ന് അന്യമായ ലോകത്തെ അനുരഞ്ജനത്തിലേക്ക് വരുത്തുവാനായിരുന്നു കാൽവരിയിലെ ക്രൂശുമരണം. ആ ക്രൂശിൽ കൂടി കൈവരിച്ച രക്ഷാസന്ദേശത്തെ പ്രഘോഷിക്കുവാനും ആ രക്ഷയുടെ അനുഭവത്തിലേക്ക് ആഹ്വാനം ചെയ്യുവാനുമാണ് കർത്താവ് ശിഷ്യൻമാരെ അയച്ചത്. വി. പൗലോസ് പറയുന്നു. ''ദൈവം ലോകത്തിനു ലംഘനങ്ങളെ കണക്കിടാതെ ലോകത്തെ ക്രിസ്തുവിൽ തന്നോടു നിരപ്പിച്ചുപോന്നു. ഈ നിരപ്പിന്റെ ശുശ്രൂഷ ഞങ്ങളുടെ പക്കൽ ഭരമേല്പിച്ചിരിക്കുന്നു.'' (2 കൊരി. 5:19) ഒരു ദൗത്യനിർവ്വഹണത്തിനായി അയയ്ക്കപ്പെട്ടവരാകുന്നു തങ്ങൾ എന്ന ഉത്തമബോധ്യം സഭാമക്കൾക്കെല്ലാമുണ്ടായിരുന്നു. അപ്പോസ്തോലൻമാരും മറ്റു സഭാശുശ്രൂഷകരും മാത്രം നിറവേറ്റേണ്ട ഒരു കർത്തവ്യമായി അവർ കരുതിയില്ല. ഓരോ വിശ്വാസിയും ദൈവരാജ്യത്തിന്റെ യാഥാർത്ഥ്യത്തെ വാക്കിലും ജീവിതത്തിലും വെളിപ്പെടുത്തുവാൻ കടപ്പെട്ടവനാണ് എന്നു വിശ്വസിച്ചു.

സഭ ''അപ്പോസ്തോലികം'' (ശ്ലൈഹികം) എന്നു വിശേഷിപ്പിക്കുമ്പോൾ എന്താണർത്ഥമാക്കുന്നത്. അപ്പോസ്തോലിക നൽവരത്തിന്റെ അറ്റുപോകാത്ത തുടർച്ചയെന്നാണ് നാമോർക്കുന്നത്. അപ്പോസ്തോലികാടിസ്ഥാനത്തിൽ പണിയപ്പെട്ടിട്ടുള്ളതും അപ്പോസ്തോലിക പിന്തുടർച്ച നിർവിഘ്നം പുലർത്തുന്നതുമായ സഭ എന്നു വിശദീകരിക്കുന്നു. അപ്പോസ്തോലൻ എന്ന ഗ്രീക്കുപദത്തിന് 'അയയ്ക്കപ്പെട്ടവൻ' എന്നാണർത്ഥം. അങ്ങനെയെങ്കിൽ അപ്പോസ്തോലികം എന്ന വിശേഷണപദത്തിന്റെ അർത്ഥം അയയ്ക്കപ്പെട്ടത് എന്നാണ്. മിസ്സിയോ (Missio) എന്ന ലത്തീൻ പദത്തിനും മേൽപ്പറഞ്ഞ അർത്ഥം തന്നെയാണ്. അതുകൊണ്ട് സഭ പ്രേഷിതമാണ്. (അയയ്ക്കപ്പെട്ടതാണ്) പ്രേഷിതത്വം അതിന്റെ അടിസ്ഥാനസ്വഭാവമാണെന്നു തെളിയുന്നു.

(തുടരും.....)

▲

*(വട്ടശ്ശേരിൽ തിരുമേനി.....തുടർച്ച പേജ്...9)*

147 നമ്മുടെ പൗരസ്ത്യ കാതോലിക്കോസ് കാലം ചെയ്യുമ്പോൾ പുതിയ കാതോലിക്കോസിനെ വാഴിക്കുന്നതിനു പൗരസ്ത്യ ആകമാന സിനഡ് കൂടി ആളിനെ തെരഞ്ഞെടുത്തു കഴിഞ്ഞാൽ വിവരം പാത്രിയർക്കീസിനെ അറിയിക്കേണ്ടതും വാഴ്ചയ്ക്കായി കൂടുന്ന സിനഡിൽ പാത്രിയർക്കീസു കൂടി സന്നിഹിതനാകുന്നതിന് ആഗ്രഹിക്കുകയും സമ്മതിക്കയും ചെയ്യുന്ന പക്ഷം പാത്രിയർക്കീസ് സിനഡിന്റെ അദ്ധ്യക്ഷനും പ്രധാന കാർമ്മികനും ആയിരിക്കേണ്ടതുമാണ്.

148 അങ്ങനെ തന്നെ പാത്രീയർക്കീസ് കാലം ചെയ്യുമ്പോൾ പുതിയ പാത്രിയർക്കാ സ്ഥാനത്തു പാശ്ചാത്യ ആകമാന സിനഡു കൂടി ആളിനെ തെരഞ്ഞെടുത്തു കാതോലിക്കോസിനെ വിവരം അറിയിക്കേണ്ടതാണ്. വാഴ്ചയ്ക്കായി കൂടുന്ന സിനഡിൽ സന്നിഹിതനാകുന്നതിന് ആഗ്രഹിക്കുകയും സമ്മതിക്കയും ചെയ്യുന്ന പക്ഷം ടി സിനഡിന്റെ അദ്ധ്യക്ഷനും പ്രധാന കാർമ്മികനും കാതോലിക്കോസ് ആയിരിക്കണം.

149 പാശ്ചാത്യ ആകമാന സിനഡും പൗരസ്ത്യ ആകമാന സിനഡും ഒരുമിച്ച് പൊതുവിനടുത്ത ആകമാന സിനഡു കൂടുവാൻ ആവശ്യപ്പെടുന്ന സന്ദർഭങ്ങളിൽ പ്രധാന അദ്ധ്യക്ഷൻ പാത്രീയർക്കീസ് ആയിരിക്കേണ്ടതും കാതോലിക്കോസ് പാത്രീയർക്കീസിന്റെ രണ്ടാമനായിരിക്കേണ്ടതുമാണ്. (അതു പാശ്ചാത്യ സഭയും പൗരസ്ത്യ സഭയും തമ്മിലുള്ള സംബന്ധം പാലിക്കപ്പെടേണ്ടതിനു പറ്റുന്നതാണ്.)

150 പൗരസ്ത്യ ആകമാനസിനഡിലെ അംഗങ്ങൾ എല്ലാവരും തങ്ങളുടെ മനസാക്ഷിക്കനുസരണമായും സത്യമായും അഭിപ്രായം പറയണമെങ്കിൽ ഉടമ്പടികൾ മൂലം ശീമക്കാർക്ക് തങ്ങളെത്തന്നെ കീഴ്പ്പെടുത്തിയവരായ നാട്ടുമെത്രാന്മാരായ സഹോദരങ്ങൾ തങ്ങളുടെ ബന്ധനത്തിൽ നിന്നും മോചിപ്പിക്കപ്പെടണം. അല്ലാഞ്ഞാൽ സിനഡിന്റെ അഭിപ്രായങ്ങൾ സത്യമായും നീതിയായും വരുവാൻ പ്രയാസമാണ്.

*(ഇതു കക്ഷികൾ തമ്മിൽ സമാധാനപ്പെടുവാൻ ആലോചിക്കുമ്പോൾ എഴുതുന്നതാണ്.)*

*(അവസാനിച്ചു)*

▲

■ പ്രതിധ്വനി



# സഭാ ശുശ്രൂഷയിലെ രണ്ടു പതിറ്റാണ്ടുകളുടെ യാഥാർത്ഥ്യം

ഫാ.ജോസ് തോമസ്

ഒരിയ്ക്കൽ കോപിഷ്ഠനായ ഒരു മനുഷ്യൻ ശ്രീബുദ്ധന്റെ മുഖത്തു തുപ്പി. ബുദ്ധനാകട്ടെ യാതൊരു ക്ഷോഭവും കൂടാതെ അതു തുടച്ചുകളഞ്ഞു, എന്നിട്ട് ചോദിച്ചു, ''ഇനി എന്തെങ്കിലും പറയാനുണ്ടോ?'' അടുത്തു നിന്ന ശിഷ്യനിതു ദു:ഖമായി. അതു മനസ്സിലാക്കിയ ബുദ്ധന്റെ പ്രതികരണം ഇപ്രകാരമായിരുന്നു. “കോപിഷ്ഠനായ ഈ മനുഷ്യനു നല്ല ഭാഷ കിട്ടുന്നില്ല, ഭാഷ ദുർബലമാകുമ്പോൾ ഇത്തരം പ്രവൃത്തികളിലൂടെ ഉള്ളിൽ കെട്ടിക്കിടക്കുന്ന വികാരസമ്മർദ്ദത്തെ പുറംതള്ളിയല്ലേ മതിയാകൂ. അദ്ദേഹം അതു ചെയ്തു. അതിന് നമ്മളെന്തിനു ദേഷ്യപ്പെടണം?” കോപാവേശത്താൽ അഭി. അത്താനാസിയോസ് തിരുമേനി ഉള്ളിൽ കിടക്കുന്ന വികാര സമ്മർദ്ദത്തെ മാന്യമല്ലാത്ത വാക്കുകളിലൂടെ 2011 ജൂൺ ലക്കം ഡയോസിഷൻ ബുള്ളറ്റിനിലൂടെ പുറംതള്ളിയതാകും. അതിക്രമം ചെയ്താൽ പരിഭ്രമം കാണും. അപ്പോൾ പലതും പുലമ്പും. എനിക്കതിൽ യാതൊരു ദേഷ്യവുമില്ല. ഇനിയും പറയാനുണ്ടെങ്കിൽ പറഞ്ഞോളൂ.

ഞാനിതു എഴുതിത്തുടങ്ങിയപ്പോൾ പലരും മുന്നറിയിപ്പ് തന്നിരുന്നു. സത്യമാണെങ്കിലും പരസ്യമായി പറഞ്ഞാൽ മോശമായ പ്രതികരണം ഉണ്ടാകും. അപ്രിയമായ സത്യം പറയരുതെന്ന് ജ്ഞാനികൾ പറയുന്നുണ്ടല്ലോ. അദ്ദേഹം എന്തു ചെയ്യാനും പ്രവർത്തിക്കാനും മടിയില്ലാത്ത വ്യക്തിയാണ്. ഇങ്ങനെയൊരു മുന്നറിയിപ്പുണ്ടായിരുന്നതിനാൽ ഞാനിതു പ്രതീക്ഷിച്ചാണിരുന്നത്. അഭി. തിരുമേനി തന്നെയല്ലേ തന്റെ മാനേജിംഗ് കമ്മറ്റിയംഗത്തേക്കൊണ്ട് എന്നെ ഭീഷണിപ്പെടുത്തിയതെന്നു ഞാനിപ്പോൾ സംശയിക്കുന്നു.

ഒരാൾ നമുക്ക് എന്തെങ്കിലും സമ്മാനം തന്നുവെന്നിരിക്കട്ടെ, അതു സ്വീകരിച്ചില്ലെങ്കിൽ തരുന്നയാൾ തിരികെ കൊണ്ടു പോകം. 2011 ജൂൺ ലക്കം ഡയോസിഷൻ ബുള്ളറ്റിനിലൂടെ അഭി. അത്താനാസിയോസ് തിരുമേനി എന്നെ വിളിച്ചിരിക്കുന്ന മോശമായ പദങ്ങൾ, സത്യമെഴുതിയതിന് എനിക്കുള്ള സമ്മാനമാണെങ്കിലും ഞാനതു സ്വീകരിച്ചില്ലാത്തതിനാൽ, അഭി. തിരുമേനി തന്നെ തിരിച്ചെടുത്ത് അലങ്കാരമായി ഉപയോഗിക്കുണ്ടാവും. എന്നേക്കാൾ ആ അലങ്കാരങ്ങൾ കൂടുതൽ യോജിക്കുന്നത് അഭി. തിരുമേനിക്കു തന്നെയാണ്. അതുകൊണ്ടാണല്ലോ തരംതാഴ്ന്ന കൃതികൾ ചമയക്കുന്നത്. ഒന്നു സ്വയം പരിശോധന നടത്തി നോക്കുക.

എന്തായാലും ഞാനെഴുതിയത് സത്യമായിരുന്നതിനാലാണല്ലോ ഇപ്രകാരം മോശമായി പ്രതികരിച്ചത്. ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം കാണിക്കുമെന്നൊരു പഴമൊഴിയുണ്ടല്ലോ. പരിശുദ്ധ കാതോലിക്ക ബാവയെയും, മലങ്കര മെത്രാപ്പോലീത്തമാരെയും സഹോദര മെത്രാപ്പോലീത്തയെയും അകാരണമായി അവഹേളിക്കുന്നവരിൽ നിന്ന് ഇതിൽ കൂടുതലിനിയുമുണ്ടാകാം. തന്റെ ഹിതത്തിനനുകൂലമല്ലാത്തവരെ എന്തും പറയും. അതിന്റെ തെളിവാണല്ലോ, പഴയ സെമിനാരിയിൽ പഠിപ്പിക്കാൻ അവസരം ലഭിക്കാത്തതിനാൽ ചെല്ലുന്നിടത്തെല്ലാം സെമിനാരിയെ പുലഭ്യം പറയുന്നത്. പച്ചമരത്തോട് ഇപ്രകാരമാണെങ്കിൽ ഉണങ്ങിയതിനോട് എന്തായിരിക്കും? ഇതിലും മോശമായി ഇനിയും പ്രതികരിക്കുമെന്നെനിക്കറിയാം. നല്ല വൃക്ഷത്തിൽ നിന്നല്ലേ നല്ല ഫലം പ്രതീക്ഷിക്കേണ്ടതുള്ളൂ.

ഡയോസിഷൻ ബുള്ളറ്റിൻ മുൻപെ നിക്ക് അയച്ചു തരാറില്ലായിരുന്നു. ഞാനാവശ്യപ്പെട്ടിട്ടുമില്ല. എന്നാൽ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവയെ അപകീർത്തിപ്പെടുത്തിക്കൊണ്ടുള്ള ലേഖനം ഉൾപ്പെടുത്തിയ ബുള്ളറ്റിൻ എനിക്ക് പതിവില്ലാതെ അയച്ചു തരികയും ചെയ്തു. അതിനുശേഷം 2011 ജൂൺ മാസത്തെയാണ് എനിക്ക് അയച്ചു തരുന്നത്. എനിക്കീ മാസികയുടെ ചില ലക്കങ്ങൾ മാത്രം അയച്ചു തന്നതിനു പിന്നിലെ ഉദ്ദേശ്യമെന്തെന്നറിയില്ല. എന്നെ നേരിട്ട് ചീത്തവിളിക്കുവാൻ കിട്ടാത്തതു കൊണ്ട് എഴുതി അയച്ചു തന്നതായിരിക്കും. എന്തായാലും ഞാനിതു വായിക്കണമെന്ന ലക്ഷ്യത്തോടെയായിരിക്കും അയച്ചു തന്നത്. അപ്പോൾ ഇതു വായിക്കുന്ന എനിക്കു പ്രതികരിക്കുവാനുള്ള സ്വാതന്ത്ര്യവുമുണ്ട്. വായനക്കാരന്റെ ആ ന്യായമായ സ്വാതന്ത്ര്യം മാത്രമെ ഞാനുപയോഗിച്ചിട്ടുള്ളൂ. ഡയോസിഷൻ ബുള്ളറ്റിനിലെഴുതിയിരിക്കുന്നതു കള്ളമാണെന്നു എനിക്ക് ഉത്തമ ബോദ്ധ്യമുള്ളതിനാൽ, തെളിവു സഹിതം യാഥാർത്ഥ്യം വെളിച്ചത്തു കൊണ്ടു വന്നു എന്നു മാത്രം. അതിനാണ് വലിയ സംസ്ക്കാരമുണ്ടെന്നു സ്വയം പുകഴ്ത്തുന്ന അഭി. തിരുമേനി എന്നെ ചീത്ത പറയുന്നത്. "സ്വാതന്ത്ര്യ ബോധം നിലനിർത്തിയാലേ സഭയിൽ ശുശ്രൂഷ ഫലപ്രദമായി നിർവഹിക്കാനാവൂ." എന്നെഴുതിയതും അഭി. തിരുമേനിതന്നെയല്ലേ? (2011 ഏപ്രിൽ, പേജ് 6).

സഹിഷ്ണുതയില്ലാത്ത അഭി. തിരുമേനിയെന്തിനാണ് പൊളിവചനങ്ങളും അനാവശ്യങ്ങളുമെഴുതി പ്രസിദ്ധീകരിക്കുന്നത്? തനിക്കെന്തും ചെയ്യാം എന്തും പറയാം. അതെല്ലാവരും വായ് പൊത്തിനിന്ന് കേട്ടുകൊള്ളണം, എതിരൊന്നും പറയരുത്. പറയുന്നതിലെ പൊള്ളത്തരങ്ങൾ ചൂണ്ടിക്കാണിക്കയുമരുത്. അങ്ങനെ ആരെങ്കിലും ചെയ്തെങ്കിൽ അയാളെ നിഘണ്ടുവിലില്ലാത്ത പദമുപയോഗിച്ച് അപഹസിക്കുക. 2011 ഏപ്രിൽ ലക്കം ഡയോസിഷൻ ബുള്ളറ്റിനിൽ എഴുതിയിരുന്നതുപോലെ ''ആഭാസസാഹിത്യ രചനയിൽ അദ്വിതീയനായിരുന്ന ഇച്ചിക്കോട്ടിലച്ച"നായിരിക്കും അഭി. തിരുമേനിയുടെ ഗുരു. പണ്ടൊത്തിരി വായിച്ചു രസിച്ചുണ്ടാവുമല്ലോ. ഇപ്പോഴല്ലേ അദ്ദേഹം അനഭിമതനായത്. ധാർമികതയും സംസ്ക്കാരവും പ്രസംഗ പീഠത്തിനു പിന്നിൽ മാത്രം മതിയെന്നാകും. കർപ്പൂരത്തടത്തിൽ ഉള്ളി നട്ട് കസ്തൂരി വളമിട്ടു പനിനീരുകൊണ്ട് അഭിഷേകം ചെയ്താലും ഉള്ളിയുടെ ഗന്ധം മാറുകയില്ലല്ലോ.

സമഞ്ജസമായി കോർത്തിണക്കിയ അസമഞ്ജസപരമ്പരയുടെ പൊള്ളത്തരം തെളിവുസഹിതം വെളിപ്പെടുത്തിയതിൽ വിറളി പിടിച്ച അഭി. തിരുമേനി ഇത്രയല്ലേ എഴുതിയുള്ളൂ എന്നാണ് അഭി. അത്താനാസിയോസ് തിരുമേനിയെ അറിയാവുന്ന പലരുടെയും അഭിപ്രായം. അഭി. തിരുമേനി എഴുതിയിരുന്നല്ലോ "സ്വഭാവം ജനിതകമാണ്. അതു മാറ്റാൻ പ്രയാസം. സംസ്ക്കാരമാകട്ടെ ആർജിതമാണ്. അതു മാറണമെങ്കിൽ സത്ബുദ്ധിയും നല്ല സുഹൃത്വലയവും ഉണ്ടാകണം." (2011 ജൂൺ) അത് ഈ ജന്മത്തിലുണ്ടാവുകയില്ല എന്നു മെത്രാപ്പോലീത്തയായിട്ടു വാഴിച്ചവർക്ക് തിരിച്ചറിവുണ്ടായപ്പോൾ പടിയടച്ചു പിണ്ടംവച്ചു. ഇപ്പോളതു മലങ്കര ഓർത്തഡോക്സു സഭയ്ക്കു ബാദ്ധ്യതയുമായി. നാണക്കേടോർത്ത് ആരുമതു പുറത്തു പറയുന്നില്ലന്നു മാത്രം.

പിന്നെ, എല്ലാ ലക്കത്തിലുമെഴുതുന്നതുപോലെ "പോരാളിയാണ്," "പോരാട്ടമാണ്" എന്നൊന്നും ഇവിടെ ആരും കരുതുന്നുമില്ല. വായിൽ തോന്നുന്നത് വിളിച്ചു പറയുന്നതും തോന്നിയത് ചെയ്യുന്നതും അതെല്ലാമെഴുതി പ്രസിദ്ധീകരിക്കുന്നതും നാടുനീളെ കുറ്റം പറഞ്ഞു നടക്കുന്നതും പോരാട്ടമാകുന്നതെങ്ങനെ? ഇതാണോ പോരാളി? ഇതിനെല്ലാം അഭി. സേവേറിയോസ് തിരുമേനി പ്രതികരിക്കുന്നില്ലയെന്നാണ് അഭി. അത്താനാസിയോസ് തിരുമേനിയുടെ ആക്ഷേപം. ഇതിൽ നിന്ന് ഒരു കാര്യം വ്യക്തമായി, ഏതു ഹീന മാർഗ്ഗത്തിലൂടെയാണെങ്കിലും അഭി. സേവേറിയോസ് തിരുമേനിയെ പ്രകോപിപ്പിക്കുയാണ് ഡയോസിഷൻ ബുള്ളറ്റിനിലെ ലേഖന പരമ്പരയുടെ മറ്റൊരു ലക്ഷ്യം. അത് ഇത്ര പെട്ടെന്നു വെളിച്ചത്തു വരുമെന്നു കരുതിയില്ല. സാർക് (SAARC) രാജ്യങ്ങളുടെ ഒരു സമ്മേളനത്തിൽ വച്ച്, അന്നത്തെ ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന ശ്രീ. നരസിംഹ റാവുവിനെ പ്രകോപിപ്പിക്കുവാൻ കശ്മീർ പ്രശ്നം

ഉയർത്തിക്കൊണ്ട് പാക്കിസ്ഥാൻ അംബാസ ഡർ വിവാദപരമായ ചില പ്രസ്താവനകൾ നടത്തി. ആരോപണങ്ങൾ കേട്ടിട്ടും മൗനം ദീക്ഷിച്ചിരുന്ന ശ്രീ. നരസിംഹറാവുവിനെ മറുപടി പറയുവാൻ പാക്കിസ്ഥാൻ അംബാ സഡർ നിർബന്ധിച്ചു. അതിനു ശ്രീ. നരസിം ഹറാവുവിന്റെ പ്രതികരണം ഒരു വാചകത്തി ലവസാനിച്ചു: I am the Prime Minister of India; you are an ambassador of Pakistan. 'തരത്തിൽ പോയി കളിക്ക്' എന്ന വാമൊഴിയിവിടെ യോർക്കുന്നു. 'പരാക്രമം സ്ത്രീകളിൽ അല്ല വേണ്ടൂ' എന്ന കവി വാക്യം അഭി. സേവേറി യോസ് തിരുമേനിക്ക് അറിയാമെന്നതുകൊ ണ്ടായിരിക്കാം അദ്ദേഹം ഇത്തരം വില കുറഞ്ഞ മനുഷ്യരുടെ വെഹിളിപിടിച്ച ജല്പനങ്ങൾക്ക് പ്രതിവചിക്കാത്തത്.

അഭി. തിരുമേനിയുമായിട്ട് ഒരു ചീത്തവിളി മൽസരത്തിനെന്തായാലും ഞാ നില്ല. അതേ രീതിയിൽ തിരിച്ചു പറയുന്നു മില്ല. പേടിച്ചിട്ടല്ല, ശീലമില്ലാത്തതിനാലാണ്. നാലാളുകൂടുന്നിടത്തെല്ലാം ഇതുപോലെ എന്നെ അവഹേളിക്കുമെന്നറിയാം. എന്നെ കുറെ ഭള്ളു പറഞ്ഞാലിതിവിടെ അവസാനി ക്കുകയുമില്ല. യഥാർത്ഥ വസ്തുതകളെ ജന മദ്ധ്യത്തിൽ കൊണ്ടുവരികയെന്നതാണ് എന്റെ ലക്ഷ്യം. അതിനു എന്തു പ്രതികാരം ചെയ്താ ലും ഞാനത് ഗണ്യമാക്കുന്നില്ല. യാത്രക്കിട യിൽ ഭിക്ഷ ചോദിച്ചു വരുന്നവർക്ക് ഉള്ളതനു സരിച്ച് നാമെന്തെങ്കിലും കൊടുക്കും. ചിലരുടെ ഭാവം അതവരുടെ അവകാശമാണെന്നാണ്. ചിലർക്കത് തൃപ്തിയാകുകയില്ല. പ്രതീക്ഷിച്ച തുപോലെ ലഭിച്ചില്ലെങ്കിൽ അവർ വായിൽ തോന്നുന്നതെല്ലാം വിളിച്ചുപറയും. ലഭിച്ചത് കുറഞ്ഞുപോയി എന്ന തോന്നലാണ് അസഭ്യ വർഷത്തിനു കാരണമെന്നും, ആ അസഭ്യ വാക്കുകളിൽ പറയുന്നതുപോലെ യുള്ള വരല്ല ഭിക്ഷകൊടുത്തവരെന്നും അറിയാം. അതി നാൽ അതേ രീതിയിൽ നാമാരും പ്രതികരി ക്കാറുമില്ല. ചീത്തപറഞ്ഞവർ അടുത്ത ദിവസ വും നമ്മുടെ നേരേ കൈ നീട്ടും. ഉള്ളതു പോലെ നാമെന്തെങ്കിലും കൊടുക്കുകയും ചെയ്യും. അക്കാരണത്താൽ നാം യാത്ര മുടക്കാറില്ലല്ലൊ?!!

അഭി. സേവേറിയോസ് തിരുമേനിയും കൂടെയുള്ള വൈദികരും വിശ്വാസികളും ഇപ്പോഴല്ലേ അഭി. അത്താനാസിയോസ് തിരുമേനിയുടെ കാഴ്ച്ചപ്പാടിൽ കൊള്ളരുതാ ത്തവരായത്. കാലു നിലത്തുകുത്താമെ ന്നായപ്പോൾ ഇവർക്കില്ലാത്ത കുറ്റവുമില്ല. പാങ്കോട്, വരിക്കോലി, ഊരമന എന്നിവിട ങ്ങളിൽ ചാപ്പലുകൾ പണിയുവാനായി അഭി. അത്താനാസിയോസ് തിരുമേനിയുടെ പേരിൽ അവിടുത്തെ വിശ്വാസികളെക്കൊണ്ട് സ്ഥലം വാങ്ങിപ്പിച്ചുവെങ്കിലും, പള്ളി പണിയുന്നതു പോയിട്ടു അഭി. തിരുമേനിക്ക് ആ സ്ഥലത്ത് കാലുകുത്തുവാൻ പോലും കഴിയുമായിരു ന്നില്ല. കാര്യം നടക്കുവാനായി അഭി. സേവേറി യോസ് തിരുമേനിയുടെയും കൂടെയുള്ള വൈദികരുടെയും സഹായം വേണമായിരുന്നു. എന്തെങ്കിലും പ്രശ്നങ്ങൾ വരുമ്പോൾ സർക്കാർ അധികാരികളെ കാണുവാനും സംസാരിക്കുവാനും സി. എം. കുര്യാക്കോസ് അച്ചനെയോ, കോനാട്ട് അച്ചനെയോ വിട്ടു തരണമെന്ന് ആവശ്യപ്പെട്ടതനുസരിച്ച് ബ. സി. എം. കുര്യക്കോസച്ചനെ വിട്ടുതന്നത് ഇത്രവേഗം അഭി. തിരുമേനി മറന്നുപോ യാലും ആ ദയനീയ മുഖം ഇവിടെ ആരും മറന്നിട്ടില്ല. രാപകലില്ലാതെ അദ്ദേഹത്തെ എല്ലാ കാര്യങ്ങൾക്കും ഉപയോഗിക്കുകയും, കാര്യങ്ങൾ എതാണ്ട് നടപ്പിലായികഴിഞ്ഞു വെന്ന് മനസ്സിലായപ്പോൾ ആളെ കണ്ടാൽ അറിയാതായി. ഇപ്പോൾ അദ്ദേഹത്തിനും ലോകത്തില്ലാത്ത കുറ്റമില്ല. അഭി. അത്താനാസി യോസ് തിരുമേനിയുടെ പള്ളികളിൽ പ്രശ്ന മുണ്ടാകുമ്പോൾ അഭി. സേവേറിയോസ് തിരുമേനിയും അദ്ദേഹത്തിന്റെ അച്ചന്മാരും ജനങ്ങളും വേണം. മറിച്ചാണെങ്കിലോ, എന്തെ ങ്കിലും സഹകരണമോ സഹായമോ ചെയ്തി ട്ടുണ്ടോ? ഇതെല്ലാം തന്റെമാത്രം മിടുക്കു കൊണ്ട് സാധിച്ചുവെന്നുപറഞ്ഞു, വൈക്കം മുഹമ്മദ് ബഷീറിന്റെ പ്രസിദ്ധമായൊരു കഥാപാത്രത്തെ അനുസ്മരിപ്പിക്കുന്ന പുതിയ വ്യാഖ്യാനവുമായി അടുത്ത ഡയോസിഷൻ ബുള്ളറ്റിനിറങ്ങുമെന്നറിയാം.

▲






# ധർമ്മ ചിന്തകൾ

*(എഫെസ്യർ 5:15 – 17)*

ഫാ. റ്റി.പി. കുര്യൻ തളിയച്ചിറ

ക്രൈസ്തവ വിശ്വാസികൾ തങ്ങളുടെ ധാർമ്മികതയെപ്പറ്റി ജാഗ്രതയുള്ളവരായിക്കുവാൻ സൂക്ഷ്മതയോടെ ശ്രദ്ധിക്കണമെന്ന് ഈ വേദഭാഗം നമ്മെ പഠിപ്പിക്കുന്നു. തിന്മ വളരെയധികം പ്രാബല്യം പ്രാപിക്കുന്ന ഒരു കാലഘട്ടമാണിപ്പോൾ. സമയം നഷ്ടപ്പെടുത്താതെ അത് സത്പ്രവർത്തിക്കായി ഉപയോഗിപ്പാനും, ദൈവേഷ്ടം ഇന്നതെന്ന് തിരിച്ചറിഞ്ഞ് അത് പ്രവർത്തിപ്പാനും പരിശുദ്ധനായ പൗലോസ് ശ്ലീഹ ഉദ്ബോധിപ്പിക്കുകയാണിവിടെ.

യേശുതമ്പുരാന്റെ ജീവിതത്തോടു താദാത്മ്യപ്പെട്ടു, ആത്മാവിനെ അനുസരിച്ച് ജീവിക്കുമ്പോൾ തദനുസരണമായ ജീവിതവിശുദ്ധി പാലിക്കുവാൻ നമുക്കു കഴിയും. ദൈവരാജ്യാവകാശികളായിത്തീരണമെങ്കിൽ നാം പ്രകാശത്തിന്റെ മക്കളായി ജീവിക്കണം. തിന്മകളുടെ നടുവിൽ നാം ജീവിക്കുമ്പോൾ വളരെ ബുദ്ധിപൂർവ്വം ജിവിക്കണം; വിവേകികളെപ്പോലെ ജീവിക്കണം; വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യമാംവണ്ണം ജീവിക്കണം (എഫെ. 4:1). നമ്മുടെ ജീവിതം കൊണ്ട് തെറ്റായ പ്രചരണങ്ങളൊക്കെ തെറ്റാണെന്നുതന്നെ തെളിയിക്കണം (റോമ. 16:19). ദുഷ്കാലമാകയാൽ സമയം തക്കത്തിൽ ഉപയോഗിക്കണം (കൊലൊ. 4:5). ക്രൈസ്തവരുടെയിടയിൽ മാത്രമല്ല, അക്രൈസ്തവരുടെയിടയിലും നല്ല സാക്ഷ്യമുള്ളവരായി ജീവിക്കുവാൻ നമുക്ക് കഴിയണം.

ധർമ്മ ചിന്തകളും നീതിബോധവും നഷ്ടപ്പെട്ടിരിക്കുന്ന ഒരു കാലഘട്ടമാണിന്ന്. നന്മയിലുള്ള വിശ്വാസവും പ്രത്യാശയും നാൾതോറും കുറഞ്ഞുവരുന്നു. ധാർമ്മിക വിരുദ്ധ ശക്തികൾ പ്രബലപ്പെടുകയാണ്. ഓരോരുത്തരും തങ്ങളുടെ ധർമ്മം വിസ്മരിച്ചുകൊണ്ട് ചിന്തിക്കുകയും, സംസാരിക്കുകയും, പ്രവർത്തിക്കുകയും ചെയ്തുവരുകയാണ്. ഈ ദുഃസ്ഥിതിയിലേക്കു നമ്മുടെ ജീവിതം അധഃപതിച്ചിട്ടുണ്ടോ എന്നാരായാനും, തിരുത്താനും, നവീകരിക്കാനും കഴിയണം.

"ഇരുകൈകളുമുയർത്തി ഞാൻ നിലവിളിക്കുന്നു. ആരും എന്നെ ശ്രവിക്കുന്നില്ല. ധർമ്മത്തിൽ നിന്നാണ് അർത്ഥവും കാമവുമുണ്ടാകുന്നത്. എന്നിട്ടും എന്തുകൊണ്ടാണ് ആരും ധർമ്മം ആചരിക്കാത്തത്?" ഇതിഹാസകാരനായ വ്യാസമുനി മഹാഭാരതത്തിൽ വിലപിച്ചുകൊണ്ട് ചോദിക്കുന്ന ഒരു ചോദ്യമാണിത്. വീണ്ടും വീണ്ടും പ്രലോഭനീയമായ അധർമ്മത്തിന്റെ മുഖം കാൺകെ അതിലേക്ക് ആകൃഷ്ടരായിപ്പോകുന്ന മനുഷ്യരുടെ സ്ഥിര ദൗർബല്യത്തെയോർത്ത് മനംനൊന്ത് പറയുന്നതാണീ ഈ ഭാഗം! ധർമ്മം അനുഷ്ഠിച്ചുകൊണ്ട് അർത്ഥം (ധനം) നേടുവാനും, അതിലൂടെ മാനസീകവും ശാരീരികവുമായ 'ഇച്ഛകൾ' (കാമം) സഫലീകരിക്കുവാനും അങ്ങനെ ജീവിതാന്ത്യത്തിൽ ഈശ്വര സാക്ഷാത്കാരം (മോക്ഷം) പ്രാപിപ്പാനും കഴിയണമെന്നദ്ദേഹം പഠിപ്പിക്കുന്നു. ധർമ്മത്തിനു പിഴവു പറ്റുന്നവനു ചുവടുതെറ്റുന്നു; എല്ലാം തകിടം മറിയുന്നു. അതു പതനത്തിലേക്കു എത്തിയിരിക്കുന്നു.

കർമ്മത്തിന്റെ സത്യസന്ധമായ നിർവ്വഹണത്തെ ധർമ്മമെന്നു പറയാം. നാം ചെയ്യേണ്ടുന്നതു ചെയ്യുക. അതു നീതിബോധത്തോടെയായിരിക്കണമെന്നുമാത്രം. നീതിബോധത്തോടെയുള്ള കർമ്മം മനോ-വാക്ക-ർമ്മങ്ങളിലൂടെയാകുമ്പോൾ അതു ധാർമ്മീകമായിത്തീരും. കർമ്മം ചെയ്യുക; അതിനുചിതമായ പ്രതിഫലം ലഭിച്ചുകൊള്ളും. എല്ലാത്തിനും പ്രതിഫലം ലഭിക്കണമെന്ന് നിർബന്ധം ശരിയല്ല; ആ മനോഭാവം നമ്മെ സ്വാർത്ഥരാക്കുമെന്നതാണു സത്യം. കർമ്മത്തിന്റെ ഫലം ബാഹ്യതലത്തിൽ മാത്രമല്ല ആന്തരികതലത്തിലും അനുഭവപ്പെടും. നല്ല കർമ്മമായാലും ചീത്ത കർമ്മമായാലും കർമ്മഫലം നാമനുഭവിക്കുകതന്നെ ചെയ്യണം. പ്രത്യക്ഷത്തിലുണ്ടാകുന്ന ലാഭത്തെമാത്രം മുൻനിർത്തിയല്ല നാം പ്രവർത്തിക്കേണ്ടത്. പരിശുദ്ധനായ പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു. "ആകയാൽ വളരുമാറാക്കുന്ന ദൈവമല്ലാതെ നടുന്നവനും നനയ്ക്കുന്നവനും ഏതുമില്ല; നടുന്നവനും നനയ്ക്കുന്നവനും ഒരു പോലെ; ഓരോരുത്തനു താന്താന്റെ അധ്വാനത്തിന് ഒത്തവണ്ണം കൂലി കിട്ടും" (1 കൊരിന്ത്യർ 3:7.8)

നന്മ പശ്ചാത്തലമാക്കി കർമ്മമനുഷ്ഠിക്കുന്നവർ അടിക്കടി പരാജിതരാവുകയും തിന്മ പശ്ചത്തലമാക്കി കർമ്മം ചെയ്യുന്നവർ കൂടെകൂടെ വിജയശ്രീലാളിതരാവുകയും ചെയ്യുന്ന കാഴ്ച ഒട്ടുമിക്കവരെയും ഭയപ്പെടുത്താറുണ്ട്! വളരെ താല്ക്കാലികമായ ഈ വിജയം സാധാരണക്കാരെ വളരെ എളുപ്പത്തിൽ പ്രലോഭിപ്പിക്കുമെന്നത് സത്യമാണ്. പക്ഷേ ഒരുകാര്യമോർക്കേണ്ടതുണ്ട് - തിന്മ ഒരിക്കലും

ആത്യന്തികമായി വിജയം നേടിയിട്ടില്ല; നേടുകയുമില്ല. നന്മ അധിഷ്ഠിതമാക്കി കർമ്മമനുഷ്ഠിക്കുന്നവർക്കു ഇന്നല്ലെങ്കിൽ നാളെ, തങ്ങൾ ചെയ്യുന്നതിന്റെ ഫലം അനുഭവിക്കാനാവുമെന്ന പ്രത്യാശയോടെ, മനസ്സുമടുക്കാതെ തങ്ങളുടെ നന്മയുടെ വഴിയിൽ പിടിച്ചുനില്ക്കുവാൻ കഴിയണം. പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു, "അവൻ ഓരോരുത്തന് അവനവന്റെ പ്രവർത്തിക്കുതക്ക പകരം ചെയ്യും. നല്ല പ്രവർത്തിക്കു വേണ്ടുന്ന സ്ഥിരത പൂണ്ടു തേജസ്സും മാനവും അക്ഷയതയും അന്വേഷിക്കുന്നവർക്കു നിത്യജീവനും ശാഠ്യം പൂണ്ടു സത്യം അനുസരിക്കാതെ അനീതി അനുസരിക്കുന്നവർക്ക് കോപവും ക്രോധവും കൊടുക്കും......." (റോമർ 2:6-10). "സത്യമേ പറയാവൂ; ധർമ്മമേ ആചരിക്കാവൂ" - ശാശ്വത നിയമമാണിത്. ഈ നിയമത്തിന്റെ അനുഷ്ഠാനമാണ് ന്യായമെന്ന് പറയുന്നത്. സത്യത്തിനും ധർമ്മത്തിനും പ്രാധാന്യ കൊടുത്തുകൊണ്ടുള്ള അഴിമതിരഹിത സമൂഹത്തിനും സംവിധാനങ്ങൾക്കുമുള്ള ആഹ്വാനം യോഹന്നാൻ സ്നാപകൻ നല്കുന്നുണ്ട് (വി.ലൂക്കോസ് 3:7-14). തിന്മയുടെ മാർഗ്ഗം തെരഞ്ഞെടുക്കുന്നവന്റെ വിജയം താല്ക്കാലികമാണ്. ന്യായത്തിന്റെ പാത പൂർണ്ണമായും വെടിയുന്നവൻ ഒറ്റപ്പെടുകതന്നെ ചെയ്യും. ശക്തി ക്ഷയിക്കുമ്പോൾ അവൻ കല്ലെറിയപ്പെടും. യേശു തമ്പുരാൻ പറയുന്നു. "തിന്മ പ്രവർത്തിക്കുന്നവനെല്ലാം വെളിച്ചത്തെ പകയ്ക്കുന്നു; തന്റെ പ്രവർത്തിക്ക് ആക്ഷേപം വരാതിരിപ്പാൻ വെളിച്ചത്തിങ്കലേക്കു വരുന്നതുമില്ല. സത്യം പ്രവർത്തിക്കുന്നവനോ, തന്റെ പ്രവർത്തി ദൈവത്തിൽ ചെയ്തിരിക്കയാൽ അതു വെളിപ്പെടേണ്ടതിന് വെളിച്ചത്തിങ്കലേക്ക് വരുന്നു" (വി. യോഹന്നാൻ 3:20, 21).

മനസ്സിലൊന്ന്; വാക്കിൽ മറ്റൊന്ന്; പ്രവർത്തിയിൽ വേറൊന്ന് - ഇതു ശരിയല്ല. നമ്മുടെ മനസ്സിലും, വാക്കിലും, പ്രവർത്തിയിലും ഒന്നുതന്നെയായിരിക്കണം. മനോ - വാക്ക - ർമ്മങ്ങളുടെ സത്യസന്ധമായ സമ്മേളനമായിരിക്കണം നടക്കേണ്ടത്. വളരെ ബുദ്ധിമുട്ടുള്ള ഒരു കാര്യമാണിത് - നല്ലതു ചിന്തിക്കുക; ചിന്തിക്കുന്നത് തന്നെ പറയുക; പറയുന്നത് തന്നെ പ്രവർത്തിക്കുക. നമ്മുടെ ഹൃദയവും നാവും തമ്മിൽ ബന്ധമുണ്ടായിരിക്കണം; അതുപോലെ നാവും കരങ്ങളും തമ്മിലും. ഈ സുദൃഢബന്ധം ഉണ്ടാക്കിയെടുക്കുക അത്ര എളുപ്പമല്ല. 'എന്റെ ജീവിതമാണെന്റെ സന്ദേശം' (My life is my message) എന്ന് മഹാത്മാഗാന്ധി പറഞ്ഞതുപോലെ നമുക്കു പറയുവാൻ കഴിയുമോ? "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു" (വി. യോഹ. 14:6) എന്നു പറഞ്ഞ വലിയ വെളിച്ചമായ യേശുതമ്പുരാനെ അനുഗമിക്കുവാൻ നമുക്ക് നല്ല വില നല്കേണ്ടതുണ്ട്. യേശുതമ്പുരാൻ വീണ്ടും പറയുന്നു; "ഒരുവൻ എന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ" (വി.മർക്കോസ് 8:34). ഇവിടെ നാമും ത്യാഗം ചെയ്യണം; എങ്കിലേ അവനെ അവന്റെ വെളിച്ചത്തിലൂടെ, കലർപ്പില്ലാതെ അനുഗമിക്കുവാൻ സാധിക്കുകയുള്ളൂ.

നമ്മുടെ ഏതു പ്രവർത്തിയും അന്യന് ദോഷകരമാവില്ല എന്നുറപ്പുവരുത്തുന്നിടത്താണ് ചിന്തയും, വാക്കും, പ്രവർത്തിയും സത്യസന്ധമാകുന്നത്. ഒന്നു ചിന്തിക്കുകയും, വ്യത്യസ്തമായി പറയുകയും, അതിന് വിരുദ്ധമായി പ്രവർത്തിക്കുകയും ചെയ്യുന്നത് കപടതയാണ്. മനോ-വാക്ക-ർമ്മങ്ങളുടെ സമ്മേളനം നടക്കുന്നിടത്ത് കാപട്യമില്ല (വി. മത്തായി 12:34-37)

ഇന്ന് മാധ്യമങ്ങളിൽ വളരെ നിറഞ്ഞു നില്ക്കുന്ന ഒരു പ്രധാന കാര്യമാണ് അഴിമതി. പൊതുവായ ധാർമ്മിക നിലവാരം പാലിക്കുന്നതിന് സഹായിക്കേണ്ട മാധ്യമങ്ങൾ, മാധ്യമധർമ്മത്തോടെ അഴിമതികൾ ശ്രദ്ധിക്കുന്നില്ലായെന്ന ഒരു കുറവും കാണാവുന്നതാണ്. ലോകത്തിൽ വച്ച് ഏറ്റവും അഴിമതി നിറഞ്ഞ രാജ്യമായി നമ്മുടെ ഭാരതം മാറുകയാണ്; സമസ്ത മേഖലകളിലും അഴിമതി നിറഞ്ഞിരിക്കുന്നു! അഴിമതിക്കെതിരെയുള്ള ധാർമ്മികരോഷവും ഗർജ്ജനവും, കൂട്ടയോട്ടവും, കൂട്ടപ്രതിജ്ഞയും, നിയമനിർമ്മാണവുമൊക്കെ വ്യർത്ഥമാവുകയാണ്! അഴിമതിയും, അതിന്റെ അടിസ്ഥാനമായ അധാർമ്മികതയുമൊക്കെ ജീവിതത്തിന്റെ സാധാരണ ഭാവങ്ങളായി മാറിക്കഴിഞ്ഞു!

സത്യദൈവമായ യേശുതമ്പുരാന് സത്യത്തിലും, നീതിയിലും അധിഷ്ഠിതമായ കർമ്മങ്ങളിലൂടെ ഈ ലോകത്തിൽ സാക്ഷ്യം വഹിക്കുകയെന്നതാണ് നമ്മുടെ ദൗത്യം. എല്ലാ അർത്ഥത്തിലും സത്യത്തിനും, നീതിക്കും മാതൃകയാകേണ്ടവരാണ് നാം. ഭാരതത്തിൽ വർദ്ധിച്ചുവരുന്ന അനീതിക്കും, അഴിമതിക്കുമെതിരെ അന്നാഹസ്സാരെ നടത്തിയ സമരത്തിന് വളരെയധികം പിന്തുണ ലഭിച്ചുവെന്നത് ശ്ലാഘനീയമാണ്. അനീതിക്കും, അഴിമതിക്കും അധികാര ദുർവിനിയോഗത്തിനുമെതിരെ പ്രതികരിച്ചുകൊണ്ട് കർമ്മം ചെയ്യേണ്ടവരാണ് ക്രിസ്തുവിനെ അനുകരിക്കുന്നവരായ നാമേവരും. ചോദ്യം ചെയ്യപ്പെടേണ്ടതും, തിരുത്തപ്പെടേണ്ടതുമായ കാര്യങ്ങളിൽ പ്രതികരണശേഷിയോടെ പ്രതികരിക്കുവാൻ നമുക്കു കഴിയണം.

വിശ്വാസികളുടെ ഗണത്തിൽപ്പെട്ട നാം ദോഷത്തമില്ലാത്ത, വിവേകമുള്ള, വിശുദ്ധിയുള്ള, നന്മചിന്തിക്കുകയും, സംസാരിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന സ്നേഹമുള്ളവരായിരിക്കണം. ആത്മനിറവിൽ ആത്മാവിനെ അനുസരിച്ച് വെളിച്ചത്തിന്റെ മക്കളായി, സാക്ഷ്യമുള്ള ജീവിതം നയിച്ച് ദൈവേഷ്ടം നിറവേറ്റാം. നല്ല നിക്ഷേപത്തിൽ നിന്ന് നന്മയിലധിഷ്ഠിതമായി, ധാർമ്മികമായി നല്ല ഫലം പുറപ്പെടുവിച്ച് (വി. മത്തായി 12:35) ജീവിക്കുവാൻ ദൈവം തമ്പുരാൻ നമ്മെ അനുഗ്രഹിക്കട്ടെയെന്നു പ്രാർത്ഥിക്കുന്നു.

▲


AGMARK
GRADE STANDARD
അഗ്മാർക്ക്
അംഗീകരിച്ച
ഗുണമേന്മ
പ്രതിഭ
കറിപൗഡറുകൾ
പ്രതിഭ കറിപൗഡറുകൾവാങ്ങൂ
ജീവകാരുണ്യ പ്രവർത്തനങ്ങളിൽ
പങ്കാളികളാവൂ...
മുളകുപൊടി / മല്ലിപൊടി / മഞ്ഞൾപൊടി / സാമ്പാർപൊടി,
രസംകൂട്ട് / കുരുമുളകുപൊടി / കറി മസാല / മീൻകറി മസാല
മീൻ വറുക്കുന്ന മസാല / മീറ്റ് മസാല / ചിക്കൻ മസാല

# കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ ജീവകാരുണ്യ പ്രവർത്തനങ്ങൾ

### 1. PRATHEEKSHA BHAVAN - പ്രതീക്ഷഭവൻ
- ❖ ബുദ്ധിമാന്ദ്യവും അംഗവൈകല്യവുമുള്ള 50 സ്ത്രീകളെ പരിപാലിക്കുന്ന ഭവനം
- ❖ KARIMPANA P.O, KOOTHATTUKULAM, ERNAKULAM DT., KERALA-686632. TEL: 0485-2253504

### 2. PRASANTHI BHAVAN പ്രശാന്തി ഭവൻ
- ❖ ദരിദ്രരും നിരാലംബരുമായ 80 രോഗികൾക്ക് ആജീവനാന്ത പരിരക്ഷണത്തിനുള്ള അഭയകേന്ദ്രം
- ❖ KADAYIRUPPU P.O, KOLENCHERY, ERNAKULAM DT., KERALA -682310. TEL : 0484-2765620

### 3. PRATHYASA BHAVAN - പ്രത്യാശ ഭവൻ
- ❖ ബുദ്ധിമാന്ദ്യവും അംഗവൈകല്യവുമുള്ള 50 പുരുഷന്മാരെ പരിപാലിക്കുന്ന ഭവനം
- ❖ SOUTH PIRAMADOM, PAMPAKUDA, ERNAKULAM DT., KERALA-686667. TEL : 0485-2273402

### 4. PRATHIBHA BHAVAN - പ്രതിഭ ഭവൻ
- ❖ ST. GREGORIOS JOB ORIENTATION CENTRE FOR THE UNEMPLOYED.
- ❖ അഭ്യസ്തവിദ്യരും തൊഴിൽരഹിതരുമായ സ്ത്രീ പുരുഷന്മാർക്ക് സ്വയം തൊഴിൽ ചെയ്തു ജീവിക്കുവാനുള്ള പരിശീലന പദ്ധതികൾ
- ❖ THE INCOME FROM ITS PRODUCTS ARE UTILISED FOR THE RECURRING EXPENSES OF OUR CHARITABLE PROJECTS. ABOUT 60 YOUTHS ARE DIRECTLY AND INDIRECTLY EMPLOYED THROUGH PRATHIBHA PROGRAMMES.
- ❖ PRODUCTS: CURRY POWDER, CANDLES ETC.
- ❖ KUNNACKAL, MUVATTUPUZHA, ERNAKULAM DT., KERALA. TEL : 0484-3297420.

### 5. PRADANAM - പ്രദാനം
- ❖ നിർദ്ധനരായ രോഗികൾക്ക് സൗജന്യ ചികിത്സാ സഹായ പദ്ധതി. പ്രതിദിനം 5000 രൂപ വരെ
- ❖ KOLENCHERY, ERNAKULAM DT., KERALA. TEL : 0484-2760595

### 6. PRAMODAM FREE FOOD SERVICE - പ്രമോദം അന്നദാന പദ്ധതി
- ❖ DISTRIBUTING DAILY FREE LUNCH TO 700 INPATIENTS IN ELEVEN GOVT. HOSPITALS AT PIRAVOM, MUVATTUPUZHA, KOOTHATTUKULAM, VADAVUCODE, KADAYIRUPPU, THODUPUZHA, MULANTHURUTHY, VALAKOM, RAMAMANGALAM, PAMPAKUDA AND PANDAPPILLY.
- ❖ 11 ഗവൺമെന്റ് ആശുപത്രികളിൽ ചികിത്സയിൽ കഴിയുന്ന നിർദ്ധനരായ 700 രോഗികൾക്ക് ദിവസേന സൗജന്യ ഭക്ഷണം
- ❖ MAR PACHOMIOS MOUNT, MEEMPARA P.O. PUTHENCRUZ, ERNAKULAM DT. TEL: 0484-2760286

### 7. PRASANNAM CENTRE - പ്രസന്നം മാനസികാരോഗ്യ കേന്ദ്രം (UNDER CONSTRUCTION)
- ❖ നിരാശ്രയരായ 50 മാനസിക രോഗികൾക്ക് ഒരു അഭയകേന്ദ്രം
- ❖ MENTAL HEALTH CARE HOME
- ❖ MAR BASELIOS MAR GREGORIOS CATHOLICATE CENTRE, KARIKODE. TEL : 0484-2760286

### 8. PRAKASAM - പ്രകാശം (WAITING FOR GOVT. APPROVAL)
- ❖ ബുദ്ധിമാന്ദ്യമുള്ളവരെ പരിചരിക്കുന്ന അദ്ധ്യാപകർക്കുള്ള പരിശീലന പദ്ധതി
- ❖ SOUTH PIRAMADOM, PAMPAKUDA, ERNAKULAM DT., KERALA-686667. TEL : 0485-2273402

### 9. PRAPALANAM- പ്രപാലനം
- ❖ അസംഘടിത മേഖലയിൽ പണിയെടുത്തിരുന്ന നിർദ്ധനരും 60 വയസ്സിനുമേൽ പ്രായമുള്ളവരുമായ തൊഴിലാളികൾക്കുള്ള പെൻഷൻ പദ്ധതി
- ❖ MAR PACHOMIOS MOUNT, MEEMPARA P.O. PUTHENCRUZ, ERNAKULAM DT. TEL: 0484-2760286

### 10. PRABHATHAM- പ്രഭാതം (COMPUTER CENTRE)
- ❖ നിർദ്ധന വിദ്യാർത്ഥികൾക്ക് സൗജന്യ കമ്പ്യൂട്ടർ പരിശീലനം
- ❖ BETH UHADONO, ST. GREGORIOS CATHOLICATE CENTRE, PIRAVOM. TEL : 0485-2242439

### 11. PRASANTHAM- പ്രശാന്തം (UNDER CONSTRUCTION)
- ❖ എയിഡ്സ്, ക്യാൻസർ ബാധിതരായ രോഗികൾക്കുള്ള ആശ്വാസഭവനം

- ഒരു ദിവസം ഒരു പദ്ധതിക്കുവേണ്ടി വരുന്ന ശരാശരി ചെലവ് 5,000 രൂപ
- എല്ലാ പദ്ധതികൾക്കും കൂടി ഒരു ദിവസം വേണ്ടി വരുന്ന ചെലവ് 35,000 രൂപ
- ഒരു അന്തേവാസിയെ ഒരു വർഷത്തേക്ക് സ്പോൺസർ ചെയ്യുവാനുള്ള ചെലവ് 10,000 രൂപ
- സംഭാവനകൾക്ക് രസീതും, തണൽ എന്ന വാർഷിക റിപ്പോർട്ടും അയച്ചുകൊടുക്കുന്നതാണ്
- സംഭാവനകൾക്ക് 80-g tax exemption വേണ്ടവർ പ്രത്യേകം ആവശ്യപ്പെടേണ്ടതാണ്

**പ്രാർത്ഥിക്കുക..... പങ്കാളികളാകുക...**

The Official Organ of Kandanad West Diocese of Malankara Orthodox Syrian Church
Published by Rev. Fr. Dr. O.P. Varghese, Mar Pachomios Mount, Meempara, Puthencruz, Ernakulam - 682 308
Chief Editor: Rev. Fr. Jose Thomas Poovathumkal, Printed at Printa Multicolor Offset Press, Kolenchery